# അരുണ



സെപ്റ്റമ്പർ
1952

ARUNA

4ണ.












‘‘പ്രസഡണ്ടു്’’ ഉൽപ്പന്നങ്ങളെപ്പററി വാസനാസമ്പന്നരായ തിരുവിതാംകൂർ സഹോദരികൾ പറയുന്നതെന്താണു്?

‘‘പ്രസിഡണ്ടു് വെജിററബിൾ ഹെയർ ഓയിൽ, സ്നോ, ടാൽകം പൗഡർ എന്നിവയാണു ഞങ്ങളുടെ ഉപയോഗത്തിനു് ഏററവും നല്ലതായി ഞങ്ങൾക്കു് അനുഭവപ്പെട്ടതു്.’’

**RATHOD TRADING CO**
**MADRAS.I.**

# വിഷയവിവരം



**മുഖചിത്രം—മിസ് കുമാരി, ബി. എസ്സ്. സരോജ**

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ, മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 3. | സെപ്തംബർ 1952 | ലക്കം 7


തിരുവോണം പ്രമാണിച്ച് അരുണ മാസികയുടെ വായനക്കാർക്കു് ഹൃദയപൂർവ്വമായ ആശംസകൾ.

## ചീഫ്സെക്രട്ടറിയുടെ ഭാര്യയായ മന്ത്രിണി

പടിഞ്ഞാറൻ ബങ്കാളിലെ അഭയാർത്ഥിവകുപ്പുമന്ത്രിയാണു മിസ്സിസ് രേണുകാറേയ്. ഇന്ത്യയിലെ പൊതുപ്രവർത്തകരായ വനിതകളുടെയിടയിൽ അവർക്കു ഒരു പ്രധാന സ്ഥാനമുണ്ട്. പ്രസിദ്ധയായ ഈ സ്ത്രീയുടെ ഭർത്താവാരാണെന്നു് അന്വേഷിക്കുകയെന്നതു സ്വാഭാവികമാണു്. അവരുടെ ഭർത്താവു പടിഞ്ഞാറൻ ബങ്കാൾ ഗവണ്മെന്റിന്റെ ചീഫ് സെക്രട്ടറി മി. എസ്. എൻ. റെയ് ആണു്. ഭാര്യ മന്ത്രിയായതോടുകൂടി ഭർത്താവു അവരുടെ കീഴിലുള്ള ഒരുദ്യോഗസ്ഥനായിത്തീർന്നു. അത്ഭുതരസാവഹമായ ഒരു നിലയാണു്.

രേണുകാറോയ് ഇന്ത്യൻ കോൺസ്റ്റിററുവെന്റു അസംബ്ലിയിലും ഇന്ത്യയുടെ ഒന്നാമത്തെ പാർലമെന്റിലും മെമ്പറായിരുന്നു. ഐക്യരാഷ്ട്രസമിതിയിലെ ഇന്ത്യൻ പ്രതിനിധിസംഘാംഗമായും ഇവർ സേവനമനുഷ്ഠിച്ചിട്ടുണ്ടു്. കഴിഞ്ഞ പ്രാവശ്യവും ഈ മഹതി കോൺഗ്രസ്സ് ടിക്കററിൽ പാർലിമെന്റിലേക്കുള്ള തിരഞ്ഞെടുപ്പിൽ മൽസരിച്ചു. പക്ഷേ, അവർ തോററുപോയി. എങ്കിലും അവരുടെ സേവനം രാഷ്ട്രത്തിനു ലഭിക്കുവാൻ വേണ്ടി പടിഞ്ഞാറൻ ബങ്കാൾ പ്രധാനമന്ത്രി ഡോ: ബി. സി. റോയ് തന്റെ മന്ത്രിസഭയിൽ അവർക്കൊരു സ്ഥാനം നൽകി. അങ്ങനെയാണു് അവർ മന്ത്രിണിയായതു്. അഭയാർത്ഥികളുടെ ക്ഷേമാർത്ഥം ഇവർ വിലയേറിയ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്. അതിനെ പരിഗണിച്ച് അഭയാർത്ഥിവകുപ്പുതന്നെയാണു് അവർക്കു നൽകിയിരിക്കുന്നതു്. ലണ്ടൻ സർവ്വകലാശാലയിൽ നിന്നു് എം. ഏ. ബിരുദം നേടിയിട്ടുള്ള ഇവർ ഇടപെടുന്ന ഏതു പ്രവത്തനത്തിലും എപ്പോഴും പ്രോൽസാഹനം നൽകുന്ന ഒരാളാണു് അവരുടെ ഭത്താവായ മി. റെയ്.





പി. സുബ്രഹ്മണ്യം

# ആത്മസഖി

[പി. വെങ്കിടാചലമയ്യർ ബി. ഏ. എൽ. ററി.]

മലയാള ചലച്ചിത്രപ്രസ്ഥാനം ശൈശവാവസ്ഥയിലാണെങ്കിലും, മററ് ഇന്ത്യൻ സിനിമകളോടു താരതമ്യപ്പെടുത്തുമ്പോൾ നമുക്ക് അഭിമാനത്തിനല്ലാതെ, അപമാനത്തിനു വഴിയുണ്ടെന്ന് എനിക്കു തോന്നുന്നില്ല. ഒരു ചലച്ചിത്രം പൂർണ്ണവിജയമാകണമെങ്കിൽ അടിസ്ഥാനപരമായി ചില തത്വങ്ങളെ മുറുകെ പിടിക്കേണ്ടതായിട്ടുണ്ട്. അക്കാര്യത്തിലുള്ള അനാസ്ഥയോ അവഗണനയോ നമ്മുടെ ചിത്രങ്ങളെ തരംതാഴ്ത്തിക്കൊണ്ടിരിക്കുന്നുവെന്നു ഖേദപൂർവം പറയേണ്ടിയിരിക്കുന്നു. എന്റെ അഭിപ്രായത്തിൽ ഒരു ചിത്രം "നല്ലതു" എന്നു പറയണമെങ്കിൽ താഴെപ്പറയുന്ന കാര്യങ്ങൾ അടങ്ങിയിരിക്കണം. അതായതു് ഒരു ചിത്രത്തിനു് ഒരു സന്ദേശമുണ്ടായിരിക്കണം. സന്ദേശമെന്നു പറയുമ്പോൾ ഗുണപാഠം എന്നു മാത്രമേ അർത്ഥമാക്കേണ്ടതുള്ളു. ഇക്കാര്യത്തിൽ വിജയിക്കണമെങ്കിൽ, ചലച്ചിത്രത്തിനു് സജീവമായ ഒരു കഥ തെരഞ്ഞെടുക്കേണ്ടതായിട്ടുണ്ട്. കഥയിൽ ശ്രദ്ധിക്കാതെ മനുഷ്യനെ



ലേഖകൻ

ചിരിപ്പിക്കാൻവേണ്ടി എന്തെങ്കിലുമൊക്കെ കാട്ടിക്കൂട്ടുന്നതു് ഇപ്പറഞ്ഞ ഉപാധിയെ ഇല്ലാതാക്കുകയാണു ചെയ്യുന്നതു്. രണ്ടാമതു് നമ്മുടെ നിത്യജീവിതത്തിലെ അനുഭവങ്ങൾ ഭംഗ്യന്തരേണ ചിത്രീകരിക്കണം. ജീവിതസത്യങ്ങളുടെ ആകർഷകമായ പ്രതിഫലനമായിരിക്കണം ചലച്ചിത്രങ്ങൾ. മൂന്നാമതു് തന്മയത്വമായ അഭിനയം. ഇതിനുംപുറമേ ആഭാസകരങ്ങളായ രംഗങ്ങൾ പരിപൂർണ്ണമായി വർജ്ജിക്കുകയും വേണം. കഥയ്ക്കു് യോജിക്കാത്ത രംഗങ്ങൾ കഥയിൽ വച്ചുകെട്ടുന്ന ഒരു ഏർപ്പാടും ഇപ്പോൾ കണ്ടുവരുന്നുണ്ട്. ഇതു് ചിത്രത്തിന്റെ ജീവനെ സ്പർശിക്കുന്ന ഒരു കാര്യമാണു്. കഥയ്ക്കു് അനുയോജ്യമായ സംഭവങ്ങൾ ആവശ്യമുള്ള ഭാഗത്തു ചേർക്കുന്നതിൽ തെററില്ല. അതിലും ഒരു പടി കടന്നു് എന്തെങ്കിലുമൊക്കെ എവിടെയെങ്കിലുമൊക്കെ ചേർത്തുവച്ചു് അലങ്കോലമുണ്ടാക്കുന്നതു് പരിഹാസ്യമാണു്. കലാമർമ്മജ്ഞനും ബുദ്ധിമാനുമായ ഒരു സംവിധായകൻ ഉണ്ടെങ്കിൽ മാത്രമേ എന്തെല്ലാം ഗുണങ്ങളുള്ള കഥയായാലും അതു് ചലച്ചിത്രത്തിൽ പ്രശോഭിക്കുകയുള്ളു. മലയാളസിനിമയെ സംബന്ധിച്ചിടത്തോളം കേരളത്തിന്റെ പ്രത്യേകതകളും പ്രകൃതിഭംഗികളും ആവിഷ്ക്കരിക്കേണ്ടതാണു്. ഹൃദയസ്പർശകമായ സംഗീതവും ഒഴിച്ചുകൂടാൻ പാടില്ലാത്തതത്രേ.

മേൽപ്പറഞ്ഞ ഉപാധികൾ വച്ചുകൊണ്ടു് ആത്മസഖി എന്ന ചിത്രത്തെ നമുക്കൊന്നു പരിശോധിക്കാം. ഇതുവരെ മലയാളത്തിലുണ്ടായിട്ടുള്ള ചിത്രങ്ങളിൽ ഈ ഉപാധികൾ എല്ലാം തികഞ്ഞു് കണ്ടിട്ടുള്ളതായി നിഷ്പക്ഷമതികൾ സമ്മതിക്കുകയില്ലതന്നെ. ആത്മസഖിയെ സംബന്ധിച്ചിടത്തോളം മേൽപറഞ്ഞ അളവുകോൽ വച്ചു നോക്കുമ്പോൾ കു

ത്ഥതസ്സാണു് അവകാശമുള്ളതു്. ഒന്നാമതായി ആത്മസഖിക്കൊരു കഥയുണ്ടു്. അനാവശ്യരംഗങ്ങൾ അതിൽ തുന്നിപ്പിടിപ്പിച്ചു് കഥാഗതിക്കു തടസ്സം വരുത്തിയിട്ടില്ല. പേരെടുത്ത നടീനടന്മാരുടെ തന്മയത്വസംപൂർണ്ണമായ അഭിനയംകൊണ്ടു് സജീവമാണു് ഈ ചിത്രം. ബി. എസ്. സരോജ, കുമാരി, കുമാരിതങ്കം, മുതുകുളം, സത്യൻ, പങ്കജവല്ലി, എന്നിങ്ങനെ ഓരോരുത്തരേയും പ്രത്യേകം പ്രത്യേകം എടുത്തു നോക്കിയാലും ആകെക്കൂടി നോക്കിയാലും അഭിനയം എന്ന പടികടന്നു്, കഥാപാത്രങ്ങളായി ജീവിക്കുകയാണെന്നു പ്രേക്ഷകരെ വിശ്വസിപ്പിക്കുവാൻ ആത്മസഖിയിലെ അനുഗ്രഹീതനടീനടന്മാർക്കു് കഴിഞ്ഞിട്ടുണ്ടെന്നു് സശിരഃകമ്പം സമ്മതിക്കേണ്ടിയിരിക്കുന്നു. ഹൃദയഹാരിയായ സംഗീതം, 'ആത്മസഖി'യുടെ ഒരു പ്രത്യേകതയാണു്. കേരളത്തിന്റെ കലാഭംഗി നിറഞ്ഞ ഭൂഭാഗങ്ങളും കലകളും പ്രദർശിപ്പിച്ചിരിക്കുന്നതിലും സംവിധായകൻ ഔചിത്യം ദീക്ഷിച്ചിട്ടുണ്ടു്. കുചേലവൃത്തം കഥ നാടകമായി ചിത്രീകരിച്ചിരിക്കുന്നതു് ഈശ്വരവിശ്വാസമുള്ള കാഴ്ചക്കാരെ കോൾമയിർക്കൊള്ളിക്കുകതന്നെ ചെയ്യും. ആവശ്യത്തിനുള്ള ഡാൻസും മററു കലാപ്രകടനങ്ങളും ആത്മസഖിയിൽ ഇല്ലാതില്ല. അങ്ങനെ അനാവശ്യങ്ങൾ കുറഞ്ഞതും, അവശ്യമായ കാര്യങ്ങൾ തികഞ്ഞതും സകുടുംബം വന്നു കാണുവാൻ യോഗ്യതയുള്ളതും ആയ ഏക ചിത്രമാണു് ആത്മസഖി. മനുഷ്യമനസ്സിന്റെ ദുർബ്ബലവികാരങ്ങളെ ചൂഷണം ചെയ്യാതെ സാംസ്കാരികമേന്മയെ സമാദരിക്കുവാൻ ഈ ചിത്രത്തിന്റെ നിർമ്മാതാക്കൾ സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ടു്. അതുതന്നെയാണു് ഈ ചിത്രം ഇതുവരെ മലയാളത്തിൽ ഉണ്ടായിട്ടുള്ള ചിത്രങ്ങളിൽ മെച്ചമാണെന്നു വാദിക്കുവാൻ വഴിനൽകുന്നതു്. ഈ ചിത്രത്തിനു സ്വീകരിച്ച പശ്ചാത്തലവും, ഉപയോഗിച്ച രീതികളും, പ്രതിപാദിച്ച വിഷയവും ആകർഷണീയവും അനുകരണീയവുമായിട്ടുണ്ടു്. ജീവിതപദവിയുടെ അന്തരവും, വ്യതിയാനവും ആത്മസഖിയിൽ ഉടനീളം പ്രകാശിക്കുന്നു. കലാപരമായി ശ്രീ സുബ്രഹ്മണ്യം സമാരംഭിച്ചിട്ടുള്ള ഈ പ്രയത്നം അഭിമാനാർഹവും, ആദരണീയവുമായ ശോഭനമാർഗ്ഗത്തിൽക്കൂടി പുരോഗമിക്കുമെന്നു നമുക്കു് ആശിക്കാം.




"ആത്മസഖി" സ്റ്റാർ തീയേററിൽ

# വിശപ്പിന്റെ വിളി

**ജീവിതസാധാരണങ്ങളായ അനുഭവ സാരസ്യങ്ങൾകൊണ്ടു ബഹുജനങ്ങളെ അത്യധികം രസിപ്പിക്കുന്ന ഒരുൽകൃഷ്ട ചിത്രം. . . . .**

ഭംഗിവാക്കുകൾ പോകട്ടെ, തുറന്നു പറയൂ, നിങ്ങൾ വിജ്ഞാനത്തിനു വേണ്ടിയാണോ സിനിമാ കാണാൻ പോകുന്നതു്? അല്ല, അതിനു ചരിത്ര പുസ്തകങ്ങളും ശാസ്ത്രഗ്രന്ഥങ്ങളും ഉണ്ടല്ലൊ. സംസ്കാരം സമ്പാദിക്കാനാണോ സിനിമാ കാണാൻ പോകുന്നതു്? അല്ല, അതിനു നല്ല വിദ്യാലയങ്ങളും കോളേജുകളും മറ്റെന്തെല്ലാം മാർഗ്ഗങ്ങളും കിടക്കുന്നു? പിന്നെ എന്താണു സിനിമായിൽ നിന്നു നിങ്ങൾ ആഗ്രഹിക്കുന്നതു്? അതോ പറയാം. പകൽ മുഴുവൻ ജീവിതമൽസര ക്ലേശങ്ങളിൽ മനസ്സു മുട്ടി കഴിച്ചുകൂട്ടിയശേഷം വൈകുന്നേരം സ്വൽപ സമയത്തേക്കു ഒന്നു രസിക്കണം, വിശ്രമിക്കണം. അത്രതന്നെ. അതിനാണു ഞാൻ നല്ല ചിത്രങ്ങൾ വരുമ്പോൾ സിനിമാശാലയിലേക്കു ഓടുന്നതു്. അവിടെയും നിങ്ങൾ വിജ്ഞാനത്തിന്റെയും സംസ്കാരത്തിന്റെയും കീറാമുട്ടികൾ കൊണ്ടുവന്നിട്ടു കൂമ്പാരം കൂട്ടി വഴി തടഞ്ഞു എന്നെ ശ്വാസം മുട്ടിക്കാനാണു ഭാവമെങ്കിൽ ഞാൻ വേറെ വല്ല വഴിക്കും പോയി രക്ഷപ്പെട്ടുകൊള്ളാം. ഞാൻ കടപ്പുറത്തു പോയിരുന്നു. അന്തി ചെമ്മാനങ്ങളുടെ അരുണിമ നുകർന്നു തുടുത്ത തിരമാലകളുടെ മാദക നൃത്തലീലകൾ നോക്കിയിരുന്നു നേരം പോക്കും.

ഇതായിരിക്കും ഒരു സാധാരണക്കാരന്റെ മറുപടി. വൈകുന്നതുവരെ ശരീരംകൊണ്ടും മനസ്സുകൊണ്ടും കഠിനാദ്ധ്വാനം ചെയ്തു കഷ്ടപ്പെട്ടു ക്ഷണിച്ചുവരുന്ന സാധാരണക്കാരൻ കേരളത്തിന്റെ സംസ്കാരമോ, കേരളചരിത്രത്തിന്റെ പുരാതനപ്രാഭവമോ കാണാനല്ല സിനിമാശാലയിലേക്കു വരുന്നതു്. കുറെ രാജവേഷക്കാരുടെ കടുകട്ടിയായ വാചകക്കുലപ്പടക്കങ്ങൾ പൊട്ടുന്ന ശബ്ദഘോഷം കേൾക്കാനുമല്ല അവൻ എട്ടണ മുടക്കി തിയേറ്ററിൽ വരുന്നതു്. കേരളത്തിലെ വ

ഫ

യൽപ്പാടങ്ങളും തെങ്ങിൻതോപ്പുകൾ നിറഞ്ഞ കായൽക്കരകളും നിറഞ്ഞ പ്രകൃതിഭംഗികളുടെ നടുവിൽ നിന്നാണു അവൻ സന്ധ്യയ്ക്കു വേല കഴിഞ്ഞു കയറിവരുന്നതു്. അരക്കാശു മുടക്കാതെ അവയെല്ലാം ദിവസേന കൺകുളിർക്കെ ഉള്ളവണ്ണം കാണത്തക്കവണ്ണം അവന്റെ മുമ്പിൽ നിവർത്തുവിരിച്ചിട്ടിരിക്കുന്നു. പിന്നെ അവനു വേണ്ടതെന്താണു്? ലഘുവായ വിനോദം, വിശ്രമം. രസം അതെങ്ങനെ കിട്ടും. സ്വാനുഭവങ്ങളോടു താദാത്മ്യമുള്ള അനുഭവവൈചിത്ര്യങ്ങൾ നേരേ കൺമുമ്പിൽ കാണുമ്പോൾ അതിന്റെ രസം ഒന്നു വേറെയാണു്, തെങ്ങും വയലും കായലുംപോലെ അവ എന്നെന്നും അവന്റെ കണ്ണിൽ പതിയുന്ന സ്ഥാവര കാഴ്ചകളല്ല. ജീവിതാനുഭവങ്ങൾക്കു് അഥവാ അനുഭൂതികൾക്കു വൈവിധ്യമുണ്ടു്. അറ്റവും അറുതിയുമില്ലാത്ത ആഴമേറിയ വൈവിധ്യമുണ്ടു്. എന്നാൽ നമുക്കു സുപരിചിതങ്ങളായ പരിസരരംഗങ്ങൾക്കു പരസ്പരം വൈജാത്യമുണ്ടായിരിക്കാമെങ്കിലും നിതാന്തചലനാത്മകമായ സചേതനത്വത്തിൽ നിന്നു മാത്രം ആവിർഭവിക്കുന്ന വൈവിധ്യമല്ല. അതാണതിന്റെ വ്യത്യാസം. അപ്പോൾ അവനു രസിക്കണം. ജീവിതത്തിന്റെ വിരിപ്പിൽ നെട്ടുകെയും കുറുകെയും ഇഴപാകിയോടുന്ന അനുഭവപരമ്പരകളുടെ അന്തമില്ലാത്ത ഭാവാന്തരങ്ങൾ, ഒരു മുഖക്കണ്ണാടിയിലെന്നപ്പോലെ, അവന്റെ അന്തർദൃഷ്ടികളെ അകത്തേക്കു തിരിച്ചുവിടുന്നു. ആത്മാനുഭൂതിയാണു സകല രസത്തിന്റെയും മാറ്റുകല്ലു്. അങ്ങനെ സാധാരണക്കാരായ ജനസാമാന്യത്തെ രസിപ്പിക്കാൻ കഴിവുള്ള ചിത്രങ്ങൾ നിർമ്മിക്കുന്ന കലാവിദ്യയിൽ അദ്വിതീയരെന്നു് ഇക്കഴിഞ്ഞ ഒന്നുരണ്ടു വർഷങ്ങൾക്കകം അഖിലേന്ത്യാ പ്രശസ്തി സമ്പാദിച്ചിരിക്കുന്ന കെ. ആൻഡ് കെ. പ്രൊഡക്ഷൻസിന്റെ ഭാവനാചാതുരി കൈരളിക്കു കാഴ്ച വച്ചിരിക്കുന്ന ഒരു അമൂല്യസമ്പത്താ

ന്റെ "വിശപ്പിന്റെ വിളി" എന്ന പുതിയ മലയാളചിത്രം. പഴയ ഉഴവുകാളകളെക്കൊണ്ടു തന്നെ നുകംവലിപ്പിച്ചു നിലംമിനക്കെടുത്താതെ, ചുറുചുറുക്കും പ്രസരിപ്പും കരുത്തും കമനീയതയും തികഞ്ഞ പുതിയ നടീനടന്മാരെ കണ്ടുപിടിച്ച്, അവരെ രംഗപ്രവേശം ചെയ്യിച്ച്, അവരിൽ ഉറങ്ങിക്കിടക്കുന്ന അസുലഭങ്ങളായ കലാപ്രവണതകൾക്കു സ്വയം പ്രകാശനസൌന്ദര്യം നൽകി, അവരെ പണിക്കുറതീർന്ന രത്നങ്ങളാക്കിയെടുക്കുന്നതിൽ കെ. ആൻഡ് കെ. പ്രൊഡക്ഷൻസ് പ്രദർശിപ്പിക്കുന്ന ശില്പിവൈദഗ്ദ്ധ്യം സവിശേഷം അഭിനന്ദനീയമാണ്.



സാധാരണ ജനതയുടെ കലാതൃഷ്ണയെ മതിയാവോളം ആനന്ദിപ്പിച്ചു സംതൃപ്തിപ്പെടുത്തത്തക്കവണ്ണം ജീവിതസാധാരണങ്ങളായ വിനോദരസികത്തങ്ങളും, അനുഭവവൈചിത്ര്യങ്ങളും കൊണ്ടു നിർഭരവും, ആകെക്കൂടി രമണീയവുമായ ഈ കലാസൃഷ്ടി മലയാളസിനിമാലോകത്തിനു് ഒരു വിലയേറിയ നേട്ടമാണെന്നുള്ളതിനു സംശയമില്ല.

# ബീഗം ലിയാക്കത്ത് തുറന്നുപറയുന്നു

## പാക്കിസ്ഥാന്റെ വിധാതാക്കളിൽ ഒരാളായ ലിയാക്കത്ത് അലിഖാന്റെ വധം സംബന്ധിച്ച് മൗനംഭജിച്ച പാക്കിസ്ഥാൻ ഗവർമ്മെന്റിന്റെ നേരെ ബീഗം അയയ്ക്കുന്ന വാക്ശരങ്ങൾ.

**"ഒരു സാധാരണമനുഷ്യൻ കൊല്ലപ്പെട്ടാൽ പോലും അനേകം ആളുകളെ സംശയത്തിന്മേൽ അറസ്റ്റു ചെയ്യാറുണ്ട്. എന്നാൽ എന്റെ ഭർത്താവിന്റെ വധത്തെ സംബന്ധിച്ചാകട്ടെ ഒരൊററ മനുഷ്യനെപ്പോലും അറസ്റ്റു ചെയ്തിട്ടില്ല"—ബീഗം.**

"എന്റെ ഭർത്താവിന്റെ വധത്തിൽ ബ്രിട്ടന്റെയും പാക്കിസ്ഥാനിലെ അതിന്റെ ഏജന്റുകളുടെയും കൈയ്യുണ്ടെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു" എന്ന് ബീഗം ലിയാക്കത്താലിഖാൻ ഒരു തുർക്കിപത്രമായ "അൽജദീദ"യുടെ പ്രതിനിധിയായ മുസ്തഫാമൂമിനുമായി കറാച്ചിയിലുള്ള തന്റെ വസതിയിൽവെച്ച് നടത്തിയ ഒരഭിമുഖസംഭാഷണത്തിൽ പ്രസ്താവിച്ചതായി ഉത്തരേന്ത്യൻപത്രങ്ങളിൽ റിപ്പോർട്ടുചെയ്തിരിക്കുന്നു.

ലിയാക്കത്താലിഖാന്റെ ഘാതകന്മാരെപ്പററിയുള്ള വിവരം ശേഖരിക്കുന്നതിൽ പാക്കിസ്ഥാൻഗവർമ്മെന്റും പോലീസും കുററകരമായ അനാസ്ഥയാണ് കാണിക്കുന്നതെന്ന് ബീഗം ലിയാക്കത്താലിഖാൻ ആവലാതിപ്പെട്ടു. അവർ തുടർന്നു: "ഒരു സാധാരണ മനുഷ്യൻ കൊല്ലപ്പെട്ടാൽപോലും അനേകം ആളുകളെ സംശയത്തിന്മേൽ അറസ്റ്റ് ചെയ്യാറുണ്ട്. എന്നാൽ എന്റെ ഭർത്താവിന്റെ വധത്തെ സംബന്ധിച്ചാകട്ടെ ഒരൊററ മനുഷ്യനെപ്പോലും അറസ്റ്റ് ചെയ്തിട്ടില്ല.

"എന്റെ ഭർത്താവ് ബ്രിട്ടന്റെ സാമ്രാജ്യനയത്തിനു വിരോധിയായിരുന്നു. സയ്യദ് അക്ബർ ഖാൻ എന്നൊരുത്തനാണ് അദ്ദേഹത്തെ വധിച്ചത്. ക്രിമിനൽ നടപടിയാണ് അവന്റെ തൊഴിൽ. സി. ഐ. ഡി. യുടെ വശമുള്ള ക്രിമിനൽ കുററക്കാരുടെ ലിസ്റ്റിൽ അവന്റെ പേരുമുണ്ട്. റാവൽപിണ്ടിയിലെ പൊതുയോഗത്തിൽവെച്ചാണല്ലോ എന്റെ ഭർത്താവ് വധിക്കപ്പെട്ടത്. ആ പൊതുയോഗത്തെ രണ്ടാഴ്ച മുമ്പു തന്നെ പരസ്യപ്പെടുത്തിയിരുന്നു. മുൻ ആഭ്യന്തരകാര്യമന്ത്രി ഖാജാസഹാബുദ്ദീനും അതിൽ പങ്കെടുക്കുന്നുണ്ടായിരുന്നു. ഇങ്ങിനെയെല്ലാമായിരുന്നിട്ടുകൂടി പോലീസ് യാതൊരു രക്ഷാനടപടികളും എടുത്തിരുന്നില്ല. ഘാതകനാകട്ടെ പ്രസംഗമണ്ഡപത്തിന്റെ അടുത്ത മുന്നണിയിൽതന്നെയാണ് ഇരുന്നിരുന്നത്. അതുകൊണ്ടു ഏററവും അടുത്ത റേഞ്ചിൽ (അടുത്തുവെച്ചു) എന്റെ ഭർത്താവിന്റെ നേർക്ക് അവൻ വെടിവെച്ചു.

"യോഗത്തിൽ പങ്കെടുത്തവർക്ക അവനെ അറസ്റ്റ് ചെയ്യാമായിരുന്നു. പക്ഷേ, പോലീസ് അവനെ വെടിവെച്ചു കൊല്ലുകയാണ് ചെയ്തത്. എന്നാലല്ലെ ഈ വധം സംബന്ധിച്ചു യാതൊരു തെളിവും ലഭിക്കാതിരിക്കുകയുള്ളൂ."

മുസ്തഫാ മൂമിൻ അവരോടു ചോദിച്ചു: ഈ സ്ഥിതിഗതികളെ മുൻനിർത്തി നിങ്ങൾ പാക്കിസ്ഥാൻഗവർമ്മെന്റിന്റെമേൽ കേസ് കൊടുക്കുമോ? അവർ പറഞ്ഞു: എന്റെ സുഹൃത്തുക്കൾ എന്നോട് ഇതുസംബന്ധിച്ചാലോചിക്കയുണ്ടായി. പക്ഷേ, പണത്തിന്റെ വിഷമമുണ്ട്.

അവർ അമേരിക്കയിലേക്ക് പോകാൻ ഉദ്ദേശിക്കുന്നുണ്ടോ എന്നു പത്രപ്രതിനിധി അന്വേഷിക്കയുണ്ടായി. ആ കിംവദന്തിയിൽ യാതൊരു യാഥാർത്ഥ്യവുമില്ലെന്ന് അവർ മറുപടി പറഞ്ഞു.

## മിസ്സ് ആനിജോസഫിന്റെ

# "മോളെന്റെ മോൻനിന്റെ"

സ്ത്രീയുടെ കഴിവുകൾക്കു പല പരിമിതികളുമുണ്ട്. ദൈനംദിന ജീവിതത്തിൽ സ്ത്രീ–അവിവാഹിത–നിർഭാഗ്യകരങ്ങളായ പല രംഗങ്ങളേയും അഭിമുഖീകരിക്കേണ്ടി വരുന്നു. അവിടെല്ലാം അവൾക്ക് ഒട്ടൊക്കെ നിസ്സഹായതയാണ് അനുഭവപ്പെടാറുള്ളതു്. ഇന്ന് ഈ അവസ്ഥകൾ കുറെ ഒക്കെ മാറി വരികയാണ്. ഉന്നത വിദ്യാഭ്യാസം സിദ്ധിച്ചവരും, രാഷ്ട്രീയരംഗത്തും സാമുദായികരംഗത്തും ഉജ്ജ്വലത്തായി പ്രശോഭിക്കുന്നവരും ആയി അനേകം സ്ത്രീകൾ നമ്മുടെ നാട്ടിൽ തന്നെയുണ്ട്. പുരുഷന്മാരോടൊപ്പം ചുറുചുറുക്കോടെ പണി എടുത്തു പണം സമ്പാദിച്ചു കുടുംബത്തെ പോററിപ്പുലർത്തുന്നതിനു കഴിവുള്ള പല സ്ത്രീകളേയും നമുക്കു കാണാൻ കഴിയും. അത്തരം ഒരു ആധുനിക വനിതയുടെ—തികഞ്ഞ തന്റേടത്തിന്റേയും, ആത്മാഭിമാനത്തിന്റെയും വിളനിലമായ ഒരു കൊച്ചു "പുരുഷി"യുടെ–ചരിത്രമാണ് 'മോളെന്റെമോൻനിന്റെ' എന്ന പുസ്തകത്തിൽ നാം ദർശിക്കുന്നതു്.

ധർമ്മിഷ്ഠതയുടെ ക്രൂരത കൊണ്ടു സകലതും നശിപ്പിച്ച കാക്കിച്ചന്റെ ഏക പുത്രിയായ കുട്ടി സ്വപ്രയത്നം കൊണ്ടു കുടുംബത്തെ സംരക്ഷിക്കുന്നു. അതു് അഭികാമ്യം തന്നെ. വളരെ നാൾ അവിവാഹിതയായി കഴിഞ്ഞശേഷം വിവാഹബന്ധത്തിൽ ഏർപ്പെട്ട കുട്ടി തന്റെ സ്വാതന്ത്ര്യത്തിനു വിലങ്ങുതടിയായി നിന്ന ഭർത്താവിനെ ഉപേക്ഷിച്ചു വീണ്ടും പഴയ ജീവിതത്തിലേക്കു തിരിച്ചു പോവുകയാണു ചെയ്യുതു്. ഇത്തരത്തിലുള്ള സ്വാതന്ത്ര്യപ്രേമം സ്ത്രീകൾക്ക് അനുയോജ്യമോ എന്നതിനെപ്പററി അഭിപ്രായവ്യത്യാസം ഉണ്ടാകാവുന്നതാണു്.

ഏററവും പുരോഗമനവാദികളായ സ്ത്രീകൾ പോലും അവിവാഹിതകളായി ജീവിക്കുന്നതിനു്



മിസ്സ് ആനിജോസഫ്

അനുഗ്രഹിക്കുന്നില്ലെന്നു കഥാനായികയുടെ ആത്മഗതങ്ങൾ വ്യക്തമാക്കുന്നുണ്ട്, "സ്നേഹിക്കാൻ കഴിയുന്ന ഹൃദയത്തെ ഞാൻ എന്തിനു് ഇങ്ങനെ ഉണക്കിക്കളയുന്നു. ചോരയും നീരുമുള്ള കാലം ഞാൻ എന്തിനിങ്ങനെ നഷ്ടപ്പെടുത്തുന്നു. കരുത്തുള്ള ഒരു പുരുഷനെ എനിക്കു സ്നേഹിക്കണം. എനിക്കദ്ദേഹത്തെ കെട്ടിപ്പിടിക്കണം. എനിക്കദ്ദേഹത്തെ തലോടണം. എനിക്കദ്ദേഹത്തെ മതിവരുവോളം ചുംബിക്കണം. എനിക്കും അമ്മ ആകണം.........." മിസ്സ് ആനി ജോസഫിന്റെ തൂലികയിൽ നിന്നു പ്രവഹിക്കുന്ന ഈ ഗദ്ഗദശബ്ദം നിഷേധിക്കാൻ പാടില്ലാത്ത ഒരു പരമാർത്ഥത്തെയാണു പ്രഖ്യാപനം ചെയ്യുന്നതു്.

മതത്തിന്റേയും പുരോഹിതവർഗ്ഗത്തിന്റേയും നേരെ അങ്ങിങ്ങായി ചില നേരിയ പരിഹാസങ്ങൾ ചൊരിഞ്ഞിട്ടുണ്ട്. "കടൽത്തീരത്തെ മണൽത്തരികൾ പോലെ വർദ്ധിക്കുവിൻ" എന്ന പഴയനിയമത്തിലെ വാക്കുകളുടെ മറപിടിച്ചുകൊണ്ടു "പാവപ്പെട്ട" സ്ത്രീകളെ "പാററിക്കുന്ന" ഭർത്താക്കന്മാരോടും പുരോഹിതന്മാരോടും മിസ്സ് ആനി ജോസഫിന്റെ കഥാനായികയ്ക്കു വലിയ അവജ്ഞയാണ്. "കെട്ട്യോന്മാരു്" ഈ "മണൽത്തരിവാദവും" പറഞ്ഞു കൊണ്ടു "അടുക്കുന്നതു്" എന്തിനാണെന്നു മനസ്സിലാക്കാം, പുരോഹിതന്മാർ ഈ "വേഷം കെട്ടുന്നതാണു" അവർക്കു തീരെ മനസ്സിലാകാത്തതു്!

ഒരു രാഷ്ട്രീയ പ്രവർത്തകയായ മിസ്സ് ആനി ജോസഫിന്റെ അതിരുകവിഞ്ഞ തന്റേടവും പുരോഗമനവാദവും കഥാനായികയിൽ വ്യക്തമായി നിഴലിച്ചു കാണുന്നുണ്ട്. കഥാനായികയുടെ ഓരോ വാക്കിലും ഗ്രന്ഥകർത്ത്രിയുടെ വ്യക്തിത്വം തെളിഞ്ഞു കാണാവുന്നതാണു്. "പുരോഗമന ഗ്ര

# തുർക്കിയിലെ വനിതകൾ

## മൂടുപടം വലിച്ചെറിഞ്ഞു സമത്വപദവിയിൽ പ്രവേശിച്ചു് രാജ്യസേവനംനടത്തുന്ന മഹിളാരത്നങ്ങൾ

സ്ത്രീപുരുഷന്മാരടങ്ങിയ ഒരു സമുദായം പുരുഷന്മാരുടെ അഭിവൃദ്ധിയും സംസ്ക്കാരവും കൊണ്ടു മാത്രം തൃപ്തിപ്പെടുന്നതായാൽ ആസമുദായത്തിൻെറ ബലം പകുതിയായി ചുരുങ്ങുന്നു—കെമാൽപഷാ—

കെ. രാധാമണി

മുഹമ്മദുനബി പ്രസ്താവിച്ചു.—"സ്ത്രീകൾ പുരുഷന്മാരോടു സമമാണ ... ഭാര്യയുടെ അവകാശങ്ങളെ ബഹുമാനിക്കുന്നവനാണു് ധന്യൻ." പക്ഷെ മുസ്ലീം രാഷ്ട്രമായ തുർക്കിയിൽ, സുൽത്താൻ ഭരണ കാലത്തു വനിതകൾക്കനുഭവിക്കേണ്ടിവന്ന കഷ്ടതകൾ നിരവധിയായിരുന്നു. തൻെറ ഒരു ഭോഗസാമഗ്രിയെപ്പോലെ പുരുഷൻ അവളെ തുണിയിൽ പൊതിഞ്ഞുവച്ചു. സൂര്യസ്പർശമേൽക്കാതെ, അസ്വതന്ത്രരായി, ഇരുളടഞ്ഞ കാരാഗാരതുല്യമായ അന്തഃപുരങ്ങളിൽ അവർ തടവുകാരെപ്പോലെ കഴിച്ചുകൂട്ടി. അവർക്കു മറ്റു പുരുഷന്മാരുടെ മുഖം കണ്ടുകൂടാ, എന്നാൽ പുരുഷൻ വ്യഭിചരിക്കുന്നതുകൂടി കുറ്റമായിരുന്നില്ല.

പക്ഷെ പൌരാണികകാലത്തു തുർക്കി സ്ത്രീകൾക്കു് സഭകളിൽ പങ്കെടുക്കുവാനും മൂടുപടം ധരിക്കാതെ നടക്കുവാനും സാധിച്ചിരുന്നെന്നു മാത്രമല്ല, പുരുഷന്മാരോടൊപ്പം ഭരണകാര്യങ്ങളിലും യുദ്ധങ്ങളിലും പങ്കെടുക്കുവാൻകൂടി അവകാശമുണ്ടായിരുന്നെന്നാണു പ്രാചീന ചരിത്രം ഉൽഘോഷിക്കുന്നതു്. പിന്നെ ഈ ഭയങ്കരങ്ങളായ അനാചാരങ്ങൾ തുർക്കിയിലെങ്ങനെ കടന്നുകൂടി. ചരിത്രകാരൻെറ അഭിപ്രായത്തിൽ ബൈസൻടൈൻ, പേർഷ്യ, അറേബിയാ എന്നീ രാജ്യങ്ങളിൽ നിന്നാണത്രെ സ്ത്രീസ്വാതന്ത്ര്യധ്വംസകങ്ങളായ ഈ അനാചാരങ്ങൾ തുർക്കിയിലേക്കു കടന്നുകൂടിയതു്.

അതെന്തുമാവട്ടെ, കെമാൽപാഷയുടെ ഭരണകാലംവരെ തുർക്കിയിലെ സ്ത്രീകൾ നരകിക്കുകതന്നെ ചെയ്തു. പാഷ ഒരിക്കൽ പറയുകയുണ്ടായി. "സ്ത്രീപുരുഷന്മാരടങ്ങിയ ഒരു സമുദായം, പുരുഷന്മാരുടെ അഭിവൃദ്ധിയും സംസ്കാരവും കൊണ്ടുമാത്രം തൃപ്തിപ്പെടുന്നതായാൽ ആ സമുദായത്തിൻെറ ബലം പകുതിയായിചുരുങ്ങുന്നു." വനിതകളുടെ വിമോചനത്തിനുവേണ്ടി കമാൽപാഷ വിപ്ളവകരങ്ങളായ നിയമങ്ങൾ നിർമ്മിച്ചു. നിർദ്ദയം അദ്ദേഹം മതത്തെയും കാലിഫിനെയും, പുരോഹിതന്മാരെയും എതിർത്തു സ്ത്രീകൾക്കു വിദ്യാഭ്യാസം ചെയ്യുവാനും നൃത്താദികലകൾ പഠിക്കുവാനും സൌകര്യമുണ്ടാക്കി. പർദ്ദധരിക്കുന്നതു് കുറ്റകരമാക്കി. ആരുമായും യൂറോപ്യന്മാരെപ്പോലെ അവർക്കു പൊതുസ്ഥലങ്ങളിൽ വച്ചു് നൃത്തം ചെയ്യാമെന്നായി.

ഈ പരിഷ്കാരങ്ങൾ കണ്ടു വിറളിപിടിച്ച ഒരു യാഥാസ്ഥിതിക പുരോഹിതൻ പറയുകയാണു്: "സ്ത്രീകൾ വിദേശിയരുടെ സന്നിധിയിൽ മൂടുപടംനീക്കി അഭിമുഖരായി നിൽക്കുന്നു, വിദേശിയരുടെകൂടെ മേശയിൽഭക്ഷണം കഴിക്കുന്നു. അവരുടെകൂടെ നൃത്തം ചെയ്യുന്നു. എന്തൊരു ലജ്ജാവഹം!" ഖുർ-ആൻ നിയമങ്ങളെ മുറുക്കിപ്പിടിച്ചാണു് അയാളിതുരുവിട്ടതു്.

ഭാര്യ പത്തീഫ ഹനാനും, വളർത്തുമകൾ അഫറും, സഹോദരിമെക്ബൂളിയും, വനിതാപരിഷ്കരണശ്രമങ്ങളിൽ കെമാൽപാഷയെ സഹായിച്ചു. പർദ്ദാധാരണ

---

ന്ഥങ്ങൾ" എന്നറിയപ്പെടുന്ന ഇന്നത്തെ ഗ്രന്ഥങ്ങളുണ്ടല്ലോ. അവയിൽ ഒരെണ്ണംകൂടി കൂട്ടിച്ചേർത്തു എന്നു ഗ്രന്ഥകർത്ത്രിക്കു സകാരണം അഭിമാനിക്കാം. (ബാക്കി)

തെക്കുറിച്ചദ്ദേഹം പറഞ്ഞു. "പുരുഷന്മാരുടെവിശിഷ്ടത്വവും സ്വാർത്ഥതയുമാണ് സ്ത്രീകളെ മൂടുപടം ധരിക്കാൻ പ്രേരിപ്പിക്കുന്നത്. എന്റേത് നിന്റേത്, എന്ന സ്വകീയ ചിന്തയാണിതിനു കാരണം. സ്ത്രീകളെ സ്വകാര്യസ്വത്തുക്കളായി കരുതി, അന്നത്തെ പുരുഷലോകം. അദ്ദേഹം തുടർന്നു. "നമ്മുടെ സ്ത്രീകൾ നമ്മെക്കാൾ ബുദ്ധികുറഞ്ഞവരോ, ന്യായാന്യായങ്ങൾ അറിയാത്തവരോ അല്ല. സ്ത്രീകളുടെ മുഖങ്ങൾ വെളിയിൽ വരട്ടെ, അവരെ ലോകം കാണട്ടെ.... മതഭ്രാന്തും, ദുശ്ശാഠ്യവും അപൽക്കാലത്ത് നമ്മെ രക്ഷിക്കയില്ല."

സുൽത്താൻ ഭരണത്തെ നശിപ്പിച്ച് താൻ സർവാധിപതിയായ ഉടനെ കെമാൽപാഷ നിർഭയം നിയമങ്ങൾ സൃഷ്ടിച്ചുതുടങ്ങി. ആ നിയമങ്ങൾ തുർക്കി വനിതകളെ സ്വതന്ത്രമാക്കി. ഒന്നിലധികം സ്ത്രീകളെ വിവാഹം ചെയ്യുന്നതും വെപ്പാട്ടികളെ വയ്ക്കുന്നതും, പർദ്ദ, ഫെസ് ഇവ ധരിക്കുന്നതും കുറ്റകരമായി. പുരോഹിതന്റെ ('ഇമാമിന്റെ') മുമ്പിൽ വച്ചു വിവാഹകർമ്മം നടത്തുന്നതിനു പകരം, രജിസ്ട്രാരുടെ മുമ്പിൽവച്ചു നടത്താമെന്നായി. മൊഴിചൊല്ലുന്ന രീതിനീക്കി വിവാഹമോചനം ശരിയായ കാരണംകൊണ്ടേ പാടുള്ളുവെന്നു നിശ്ചയിച്ചു. പിതൃസ്വത്തിനു പുത്രികൾക്കും അവകാശം ലഭിച്ചു. നൃത്തപരിശീലനം ചെയ്യുന്ന യുവതികൾക്കു പ്രത്യേക അലവൻസു കൊടുത്തു.

1926-ലെ നിയമങ്ങൾക്കുശേഷം സ്ത്രീകൾക്ക് ഉദ്യോഗം ഭരിക്കുവാനും, നിയമം, വൈദ്യം, ടൈപ്പ്റൈറ്റിംഗ്, ബാങ്കിങ്ങ് അദ്ധ്യാപനം തുടങ്ങിയ ജോലികൾ ചെയ്‌വാനും സ്വാതന്ത്ര്യം ലഭിച്ചു. ഇന്ന് മിക്ക ഉദ്യോഗങ്ങളിലും സ്ത്രീകൾക്കു പ്രവേശനമുണ്ട്. 1930—നു ശേഷം നിയമസഭയിലും, മുനിസിപ്പൽ കൗൺസിലിലും സ്ത്രീകൾ പ്രവേശിച്ചു 1935-ൽ സ്ത്രീകൾക്കു വോട്ടവകാശം ലഭിച്ചു. അവരെ അസംബ്ലിമെമ്പർമാരായി തെരഞ്ഞെടുത്തു. 1935-ൽ തന്നെ ഇരുപതു വനിതമാർ മെംബർമാരായി തെരഞ്ഞെടുക്കപ്പെട്ടു. ഇന്നു പ്രസിദ്ധരായ വനിതാ ഡോക്ടർമാരും, നിയമജ്ഞകളും, പ്രാസംഗികകളും, തുർക്കിയിലുണ്ട്. 1935—ൽ അങ്കാറയിൽ രണ്ടു വനിതാജഡ്ജികളുണ്ടായിരുന്നു.

അവിടെ ശിശുവിവാഹങ്ങൾ നിരോധിക്കപ്പെട്ടു. വിവാഹത്തി

# ഗഥെ

## വിശ്വവിശ്രുതനായ ജർമ്മൻ സാഹിത്യനായകൻ

[ഗഥെയ്ക്കു വിശ്വസാഹിത്യത്തിൽ ഗണ്യമായ ഒരു സ്ഥാനമുണ്ട്. കഴിവുള്ളത്രയും എല്ലാ ഭാഷകളിലെയും ഉത്തമസാഹിത്യകൃതികൾ അദ്ദേഹം ശ്രദ്ധിച്ചു പഠിച്ചിരുന്നു. അദ്ദേഹം ശാകുന്തളം വായിച്ചശേഷം അതിനെപ്പററി പറഞ്ഞ അഭിപ്രായം ഇപ്രകാരമാണ്:—"സ്വർഗ്ഗവും ഭൂമിയും ഒരേ ഒരു വാക്കിൽ സമ്മേളിക്കുകയാണെങ്കിൽ ഞാൻ അതിനെ ശാകുന്തളം എന്നു വിളിക്കും." ഈ സാഹിത്യകാരന്റെ ചരിത്രം അറിയണമെങ്കിൽ ഈ ലേഖനം വായിക്കുക—പത്രാധിപർ]

(കെ. എ. ഇടിക്കുള)

മഹാന്മാരുടെ ഉദയം കൊണ്ടു ലോകം നൂററാണ്ടുകൾക്കുള്ളിൽ ചിലപ്പോഴൊക്കെ പുളകം കൊള്ളാറുണ്ട്. 1749 ആഗസ്റ്റ് 28 ജർമ്മൻ ജനതയുടെ ഭാഗ്യതാരം ഉച്ചകോടിയിലെത്തിയ ഒരു ദിനമായിരുന്നു. അതേ, അന്നാണ് ജർമ്മൻ സാഹിത്യത്തിനു നവ്യപ്രഭാവം നൽകി വിശ്വസാഹിത്യത്തിൽ മായാത്ത തൂലികാമുദ്രകൾ പതിച്ച ഗഥെ ഭൂജാതനായതു്.

അദ്ദേഹത്തിന്റെ മാതാവു സൽശീലാദിഗുണങ്ങൾക്കു വിളനിലവും, ആർഭാടരഹിതമായ ജീവിതം നയിക്കുന്നതിൽ അതിതല്പരയുമായ 'എലിസബേത്തുടെക്സ്റ്റാ.' യിരുന്നു. പിതാവാകട്ടെ, ദുരഭിമാനിയും ധൂർത്തനും വിടകേസരിയുമായിരുന്ന ജോഹാൻ കാസ്പറും.



ലേഖകൻ

ഇവർ തമ്മിലുള്ള ഹൃദ്യമല്ലാത്ത പെരുമാററം ആ കുടുംബത്തിനു നിരന്തരം ദുഃഖഹേതുകമായി ഭവിച്ചു. ശിശുവായ ഗഥെയ്ക്കു തന്നെ വല്ലാത്ത സാഹചര്യങ്ങൾ വരുത്തിക്കൂട്ടുകയാണ് അതുകൊണ്ടു സാധിച്ചതു്. പക്ഷെ, ശ്വാസം മുട്ടിക്കുന്ന ഈ അന്തരീക്ഷമായിരിക്കാം ഗഥെയെ ഒരു കലാകാരനാക്കി ഉയർത്തിയതു്. അദ്ദേഹത്തിന്റെ ഭാവി സൃഷ്ടികൾക്കു കളമൊരുക്കിയതും കരുക്കൾ കൂട്ടിയതും അപ്പോഴായിരിക്കാം. മാതാവു സാഹിത്യാഭിരുചിയുണ്ടായിരുന്ന ഒരു തരുണീരത്നമായിരുന്നതിനാൽ ഗഥെയുടെ അകൃത്രിമവും അമാനുഷികവുമായ പ്രതിഭയ്ക്കു മാററുകൂടി. ആ മാതാവയച്ച കത്തുകൾക്കു പോലും ക്ലാസിക് സാഹിത്യത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുണ്ട്. പല വിഷമപ്രശ്നങ്ങളും ജീവിതത്തിൽ അഭിമുഖീകരിക്കേണ്ടിവന്നെങ്കിലും പിതാവിന്റെ ദൃഢചിത്തത അദ്ദേഹത്തെ വിജിഗീഷുവാക്കിത്തീർത്തിട്ടുണ്ട്.

1765-ൽ ലിപ്സിംഗ് സർവകലാശാലയിൽ നിയമപഠനത്തിനായി പോയ നാൾ മുതൽ അദ്ദേഹം സാഹിത്യദേവിയോടു് അടുത്തു പെരുമാറുവാൻ തുടങ്ങി. ഇതിനകം സാഹിത്യത്തിന്റെ വിവിധശാഖകളിൽ കൈകടത്തിയിരുന്നെങ്കിലും സ്വമാതാപിതാക്കൾക്കയച്ച കത്തു സാഹിത്യഭംഗികൊണ്ടു വളരെ മികച്ചു നിൽക്കു

---

മുമ്പ് വധൂവരന്മാർക്കു യാതൊരു രോഗവുമില്ലെന്നു് ഡോക്ടർമാർ സർട്ടിഫിക്കറ്റു നൽകണം. എന്തൊരു പുരോഗതി.

[illegible] സ്വാതന്ത്ര്യവും അജ്ഞതയുമായ മുസ്ലിംവനിത, പർദ്ദ വലിച്ചുകീറിക്കൊണ്ടു മുന്നോട്ടുവന്നു. ഇന്നാകട്ടെ പുരുഷന്മാരുടെ മുന്നണിയിൽ അവർ സ്ഥാനമുറപ്പിച്ചിരിക്കുന്നു.

—o—

ന്നു. ജീവിതസ്പർശികളായ വികാരപ്രേരണകളെത്തട്ടിയുണർത്തി പ്രവൃത്ത്യുന്മുഖമായി നയിക്കുന്നതിനു പര്യാപ്തമായ പ്രതിഭ ഈ കത്തുകളിൽ പ്രതിഫലിച്ചിരുന്നു. എന്നാൽ അവിചാരിതമായുണ്ടായ ഒരു രോഗം നിമിത്തം ലീപ്സിഗിലെ വാസം അവസാനിപ്പിക്കേണ്ടതായി വന്നു. 1768-ൽ അദ്ദേഹം സ്വഗൃഹത്തിൽ മടങ്ങിയെത്തി. അന്നു മുതൽ "റൂസ്സോ" തുടങ്ങിയവർ അദ്ദേഹത്തിന്റെ സന്തത സഹചാരികളായിത്തീർന്നു. അപ്രതീക്ഷിതമായുണ്ടായ ഒരു സുഹൃത്സംഗമം അദ്ദേഹത്തിന്റെ ചിന്താഗതിയെ ആദ്ധ്യാത്മികപന്ഥാവിലേക്ക് ആനയിച്ചു.

ഗെഥെ ഒരു കവിയെന്ന പേരിനർഹനാകുന്നതു് 1770-ൽ വീണ്ടും നിയമപഠനത്തിനായി സ്ട്രാസ്ബർഗ്ഗിലേക്കു പോകുമ്പോൾ മുതൽക്കാണു്. അവിടെ വച്ചുണ്ടായ ജീവിതാനുഭവങ്ങൾ അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിനു മാറ്റു കൂട്ടുകയും അദ്ദേഹത്തെ സാഹിത്യപരമായി ഉയർത്തുകയും ചെയ്തിട്ടുണ്ടു്. അനുകൂലമായ പരിതസ്ഥിതികളിൽ ആ യുവകോമളന്റെ തൂലിക ഉശിരും ഉന്മേഷവും തരുന്ന ഗാനങ്ങൾ എഴുതിക്കൂട്ടി.

ഭാഗ്യത്തിന്റെ സ്നേഹമസൃണമായ പരിലാളനയനുഭവിക്കുന്നതിനു കഥാപുരുഷനു പലപ്പോഴും സാധിച്ചിട്ടുണ്ടു്. അന്നത്തെ സാഹിത്യകാരന്മാരിൽ അഗ്രഗണ്യനും ഒരു നൂതനപ്രസ്ഥാനത്തിന്റെ പ്രവാചകനുമായ "ഹേർഡൻ" രോഗബാധിതനായി ചികിത്സാർത്ഥം സ്ട്രാസ്ബർഗ്ഗിൽ എത്തിയതു് അദ്ദേഹത്തിന്റെ ഭാവി കവിജീവിതത്തിൽ അനശ്വരപ്രഭാവം ഉളവാക്കി. ഹ്യൂമനിസത്തിന്റെ പ്രചാരകനായ ഹേർഡരുടെ പാദാന്തികത്തിലിരുന്നു സാഹിത്യപഠനം നടത്തുന്നതിൽ ഗെഥെ വളരെയേറെ ശുഷ്കാന്തി പ്രദർശിപ്പിച്ചു. മനുഷ്യന്റെ വ്യക്തിവികാസത്തിനു് ആവശ്യമായ കരുക്കൾ സമുദായമദ്ധ്യത്തിൽ സംജാതമാകേണ്ടിയിരിക്കുന്നു. റൂസ്സോ, ഹോമർ, ഷേക്സ്പിയർ മുതലായവരുടെ മഹിമാശാലിത്വം അദ്ദേഹത്തിനു തികച്ചും ബോദ്ധ്യമായി. ജർമ്മൻ സാഹിത്യത്തിൽ നിലവിലിരുന്ന ക്ലാസിക് പ്രസ്ഥാനത്തിൽനിന്നും ഇങ്ങനെയൊരു നവ്യശാഖ സംജാതമായി. 1773 മുതൽ ഗെഥെ ആ പ്രസ്ഥാനത്തിന്റെ നായകനായി. ജർമ്മനിയിലെ യുവസാഹിത്യകാരന്മാരെല്ലാം ആ വ്യക്തിപ്രഭാവപ്രസ്ഥാനത്തെ സാകൂതം സ്വാഗതം ചെയ്തു. ഇതിവൃത്തത്തേക്കാളധികം മനുഷ്യസ്വഭാവത്തേയും മനോഗതിയേയുമാണു പ്രധാനമായി കരുതിയതു്.

ഇക്കാലത്തു തന്റെ സ്നേഹത്തിനു പാത്രീഭവിച്ച 'ഫ്രെഡറിക് ബ്രയൺ' എന്ന ഗ്രാമീണകർഷക കന്യകയുമായുള്ള പ്രണയജീവിതം ശോകപര്യവസായിയായി പരിണമിച്ചു.

നിയമപഠനത്തിനു ശേഷം "ഡോക്ടർ ഓഫ് ലോ" എന്ന ബിരുദം സമ്പാദിച്ച് അദ്ദേഹം സ്വദേശത്തേക്കു മടങ്ങി. ഈയിടെ മനുഷ്യത്വത്തിന്റെ സജീവചിത്രത്തിന് ഉത്തമ നിദർശനമായ തന്റെ ഒന്നാമത്തെ നാടകകൃതി "ഗോഡ്സ് വോൺ ബെർലിഷിങ്കൻ" അദ്ദേഹം പ്രസിദ്ധീകരിച്ചു.

1772-ൽ പിതാവിന്റെ നിർബന്ധപ്രകാരം "വെറ്റ്സ്ലാറി"ലെ ഇംപീരിയൽ കോടതിയിൽ അപ്രന്റീസായി പരിശീലനം തുടങ്ങി. പക്ഷേ 150 വർഷമായിട്ടും വിധി പ്രസ്താവിക്കാത്ത കേസുകൾ അവിടെയുണ്ടായിരുന്നു. എന്നാൽ സ്നേഹിതന്മാരുമായുള്ള സഹവാസം അദ്ദേഹത്തിന് വളരെ ആശ്വാസം നൽകി. ഭാവനയിൽ നിന്നും മൃദുലവികാരങ്ങൾ ഉടലെടുത്തിരുന്ന ഗേഥേ 'ചാർലോട്ടിബഫ്', എന്ന യുവതിയിൽ അനുരക്തനായി. പ്രഥമദർശനത്തിൽ തന്നെ പ്രണയദീപം കൊളുത്തുകയെന്നതു് ഗെഥേയുടെ ജീവിതത്തിൽ അങ്ങോളമിങ്ങോളം കാണുന്ന ഒരു പരമാർത്ഥം മാത്രമാണ്. എന്നാൽ ആ തരുണിയുടെ വിവാഹം മറ്റൊരാളുമായി നടക്കുകയാണുണ്ടായതു്. ഇതിൽ സന്തപ്തനും തരള ഹൃദയനുമായിത്തീർന്ന അദ്ദേഹത്തിന്റെ സീമാതീതമായ ഖേദം 'വെർതർ' എന്ന ഗ്രന്ഥംവഴിയായി പൊതുജന സമക്ഷം അവതരിപ്പിക്കുന്നുണ്ടു്. ഇതു് 18-ാം നൂറ്റാണ്ടിലെ ചൈതന്യം നിറഞ്ഞ ഒരു കൃതിയാണ്. ഈ രണ്ടു കൃതികളും അദ്ദേഹത്തെ ജർമ്മൻ സാഹിത്യകാരന്മാരുടെ മുന്നണിയിലേക്കു നയിച്ചു. സ്പിനോസയുടെ തത്വചിന്തകൾ ആധാരമാക്കിക്കൊണ്ടു ക്ലെവിഗോ, സ്റ്റെല്ല, ഫോസ്റ്റ് തുടങ്ങിയ നാടകഗ്രന്ഥങ്ങൾ അദ്ദേഹം ജർമ്മൻ സാഹിത്യത്തിനു കാഴ്ചവച്ചു.

1775-ൽ അദ്ദേഹം ഫ്രാങ്ക്ഫർട്ടിലെ ഒരു ബാങ്കറുടെ മകളായ എലിസബേത്തു് ഷോണിമാൻ; എന്ന ഉന്നത കുലജാതയുടെ ആരാധനാപാത്രമായിത്തീർന്നെങ്കിലും പൊരുത്തമില്ലാത്ത ഒരു വിവാഹബന്ധത്തിലേർപ്പെടാൻ ഗേഥേ വിസമ്മതിച്ചു. അവസാനം രണ്ടുപേരും യോജിച്ചു അതിൽ നിന്നു പിൻവാങ്ങി.

ഈ അവസരത്തിൽ 'വെയ്മാറി'ലെ ഡ്യൂക്കായ കാറൽ അഗസ്റ്റ് അദ്ദേഹത്തെ സ്വന്തകൊട്ടാരത്തിലേക്കു ക്ഷണിച്ചു. ഡ്യൂക്കിനോടൊന്നിച്ചുള്ള ജീവിതം ഗേഥേയുടെ ജീവിതത്തിൽ ഒരു നൂതനാദ്ധ്യായം തന്നെ സൃഷ്ടിച്ചു. പക്ഷേ അതു തന്റെ സാഹിത്യ പ്രവർത്തനങ്ങൾക്കു പറ്റിയ അന്തരീക്ഷമായിരുന്നില്ല. അനിതരസാധാരമായ പ്രതിഭാവിലാസം കൊണ്ടു് സാഹിത്യലോകത്തിൽ അസൂയാർഹമായ പ്രതിഷ്ഠ സമ്പാദിച്ചു കഴിഞ്ഞിരുന്ന ആ ഇരുപത്താറുകാരൻ ഭാവിയെപ്പറ്റി വളരെയേറെ ആശങ്ക പ്രദർശിപ്പിച്ചതിൽ അത്ഭുതപ്പെടാനില്ല. അപ്രതീക്ഷിതമായ പല സംഭവങ്ങൾ നടന്നു. അങ്ങനെ അവസാനം ഗേഥേ ഒരു മന്ത്രിയായി നിയമിക്കപ്പെട്ടു. അങ്ങനെയിരിക്കെ ഏഴു കുട്ടികളുടെ മാതാവായ ചാർലോട്ടിയുമായുണ്ടായ മൈത്രീബന്ധം പ്രണയമായി മാറി. ഗത്യന്തരമില്ലാതെ 1786-ൽ ഗേഥേ വെയ്മാർ, വിടുകയാണുണ്ടായതു്. വെയ്മാറിൽ വച്ചു അദ്ദേഹം ഭാവനാസുരഭിലങ്ങളായ ചില ആത്മഗീതങ്ങൾ മാത്രമാണെഴുതിയതു്.

1786-ൽ ഇറ്റലിയിലേക്കു പോയ ഗേഥേ റോമിലെ അവശേഷം കൊള്ളുന്ന പുരാതനകാഴ്ചകൾ ദർശിച്ചപ്പോൾ ഭൂതകാലചരിത്രത്തിലേക്കു ഒരു വിഹഗവീക്ഷണം നടത്തുന്നതിനു ഇടയായി. 1788-ൽ അദ്ദേഹം സ്വദേശത്തേക്കു മടങ്ങി. കവിതയിൽനിന്നു പിന്തിരിഞ്ഞു് ശാസ്ത്രപഠനത്തിലേക്കു ശ്രദ്ധചെലുത്തുന്നതിൽ ഉൽസുകത പ്രദർശിപ്പിച്ചു. ഇക്കാലത്താണ് ഒരനാഥത്തൊഴിലാളികന്യകയായ "ക്രിസ്റ്റ്യാനിക്കൾ പയസ്സിനെ" തന്റെ സഹധർമ്മിണിയായി സ്വീകരിച്ചതു്. സാഹിത്യസൗന്ദര്യബോധത്തിൽ നിന്നും ഉടലെടുത്തിട്ടുള്ള

'എഗ്മാണ്ട്', 'ഇഫിജനി, 'ടാസ്സോ, 'മിസ്റ്റർ, എന്നിവയാണ് ഇക്കാലത്തെ പ്രധാന കൃതികൾ. ഇവയിൽ ചിലത് ഭൂതദയാപരമായ ഉൽബുദ്ധതയുളവാക്കുന്നതിനു പര്യാപ്തമായിരുന്നു. മനുഷ്യഹൃദയത്തിന്റെ അഗാധതലത്തിലോളം ഇറങ്ങിച്ചെല്ലുന്നതിനു കവി ചെയ്തിട്ടുള്ള ശ്രമങ്ങൾ തികച്ചും സഫലമായിട്ടുണ്ട്. ജർമ്മൻ സാഹിത്യത്തിൽ അനന്തരകാലങ്ങളിലുണ്ടായ കൃതികൾക്കു മാർഗ്ഗദർശനം നൽകിയതു് അദ്ദേഹത്തിന്റെ 'ടാസ്സോ, എന്ന കൃതിയാണു്.

1794—1805 വരെയുള്ള ജീവിതകാലത്തിൽ ഗഥേ അതിപ്രധാനങ്ങളായ പലതിന്റെയും നേതൃത്വം ഏറ്റെടുക്കുന്നു. സുപ്രസിദ്ധസാഹിത്യകാരനായ ഷില്ലറുമായുള്ള കൂട്ടുകെട്ട് ഇക്കാലത്താണു് ആരംഭിച്ചതു്. ഷില്ലറും ഗെഥേയും തമ്മിലുള്ള എഴുത്തുകുത്തുകൾ കലാപരമായും മററുമുള്ള ചില അതിപ്രധാനരഹസ്യങ്ങളെ വെളിവാക്കുന്നവയാണു്. ഹൃദയഹാരികളായ ഗീതങ്ങൾകൊണ്ടു ക്ലാസ്സിക് കവിതയെ സംപുഷ്ടമാക്കുന്നതിൽ അതീവ ബദ്ധശ്രദ്ധനായി. ഗഥേയുടെ ഹെർമ്മനും ഡൊറോത്തിയും, എന്ന കൃതി ഫ്രഞ്ചുവിപ്ലവവുമായി ബന്ധിക്കപ്പെട്ട ഒരു കൃതിയാണു്. എന്നാൽ ഷില്ലറുടെയും ഗെഥേയുടെയും ഐതിഹാസികാദർശത്തിനു് എതിരായി ഒരു പുതിയ റൊമാൻറിക് പ്രസ്ഥാനം ആവിർഭവിച്ചു. 1805-ൽ ഷില്ലറുടെ അകാലചരമം നിമിത്തം ഗെഥേക്കു തന്റെ ഉററ സഹായി നഷ്ടപ്പെട്ടു. ഹൃദയസ്പൃക്കായ ഒരു വിലാപകൃതിയിൽ തന്റെ മനോവ്യഥ അദ്ദേഹം പ്രദർശിപ്പിച്ചു.

1809-ൽ ഗെഥേ പ്രസിദ്ധീകരിച്ച "ദി എലക്റ്റീവ് അഫിനിറ്റീസ്" എന്ന നോവൽ വളരെ പ്രസിദ്ധി ആർജ്ജിച്ചിട്ടുണ്ട്. യഥാർത്ഥത്തിൽ ഒരു കാമുകനെന്ന നിലയിലും, ഒരു ഭർത്താവെന്ന നിലയിലും ഗെഥേക്കുണ്ടായിരുന്ന അനുഭവങ്ങളുടെ നിദർശനമായും, വികാരപരമായ പ്രവർത്തനങ്ങളെ സ്പർശിക്കുന്ന മനഃശാസ്ത്രപ്രധാനമായ ഒന്നായും ഈ കൃതിക്കു ലഭിച്ച ഉള്ളു തുറന്ന സ്വാഗതം അഭിലഷണീയമായിരുന്നു. ദുർമ്മാർഗ്ഗിയായ മനുഷ്യനു്, ദൃഢനിശ്ചയംകൊണ്ടും, സ്ഥിരപ്രയത്നംകൊണ്ടും, ത്യാഗസന്നദ്ധതകൊണ്ടും മാത്രമേ വിമോചനം ലഭ്യമാകൂ എന്നു ഗ

ഥേ സസ്ഫുടം വ്യക്തമാക്കിയിരുന്നു.

1792-ലെ ഫ്രെഞ്ചുവിപ്ലവത്തിന്റെ ഒരു ദൃക്സാക്ഷികൂടിയായിരുന്നു ഗേഥേ. ഫ്രാൻസിന്റെ ഏകാധിപതിയായി പ്രശോഭിച്ച നെപ്പോളിയനുമായി 1808-ൽ ഉണ്ടായ കൂടിക്കാഴ്ച നെപ്പോളിയനെ അമ്പരപ്പിച്ചു. യൂറോപ്പിലെ സാഹിത്യ സാർവ്വഭൗമപദവി വാഗ്ദാനം ചെയ്തുകൊണ്ടു് അദ്ദേഹം ഗേഥേയെ പാരിസിലേക്കു ക്ഷണിച്ചു. പക്ഷേ ഗേഥേ അതു നിരസിക്കയാണു ചെയ്തതു്.

വാർദ്ധക്യകാലത്തു് ഗേഥേ സകലരുടെയും ആരാധനാമൂർത്തിയായി പരിണമിച്ചു. അദ്ദേഹത്തിന്റെ വാക്കുകൾ നേരിട്ടു കേൾക്കുന്നതിനു് ആളുകൾ തടിച്ചുകൂടി. കാർലൈൽ, സ്കോട്ടു്, ബൈറൻ തുടങ്ങിയ ആംഗ്ലേയ സാഹിത്യകാരന്മാരുമായി കത്തിടപാടുകൾ നടത്തിയിരുന്നു.

1811-ൽ ഗേഥേ തന്റെ ആത്മകഥയെഴുതുവാനാരംഭിച്ചു. റൂസ്സോവിന്റെ 'കൺഫെഷ്യൻസി'നേക്കാൾ മികച്ചതും അദ്ദേഹത്തിന്റെ ജീവിതാനുഭവങ്ങളുടെ നേർപ്പകർപ്പുമായിരുന്നു ഈ കൃതി. 65-ാമത്തെ വയസ്സിലും അദ്ദേഹം 'മേരിയാൻ മോൺ വില്ലെമർ' എന്ന മഹതിയുമായി പ്രണയബന്ധത്തിലേർപ്പെട്ടെങ്കിലും അതും തികഞ്ഞ പരാജയത്തിൽ കലാശിക്കുകയാണുണ്ടായതു്. 'വെസ്റ്റൂസ്റ്റിച്ച് ദിവൻ' എന്ന കൃതി തികഞ്ഞ പരാജയത്തിന്റെ പരിണതഫലമാണു്. 'ഫോസ്റ്റ്' എന്ന കൃതിയുടെ രണ്ടാംഭാഗം ജർമ്മൻ സാഹിത്യത്തിൽ ഒരു വിപ്ലവം തന്നെ ഉളവാക്കി. പ്രലോഭനങ്ങൾക്കു വശംവദനാകുന്ന മനുഷ്യനു് അക്ഷീണപരിശ്രമംകൊണ്ടു് അവയെ വിജയിക്കാമെന്നു് ഈ കൃതി മൂലം ലോകത്തെ പഠിപ്പിച്ചു.

1822—മാർച്ച് 22-ാംനു- ഗേഥേ തന്റെ ഇഹലോകവ്യാപാരങ്ങൾക്കു് അന്ത്യവിരാമമിട്ടു. അങ്ങനെ ലോകചരിത്രത്തിലെ ഒരു അതിപ്രധാനഘട്ടം അവസാനിച്ചു. ഇറ്റലിയിലെ വൈജ്ഞാനികനവോത്ഥാനത്തിൽനിന്നു് ഉടലെടുത്ത മാനുഷികതാപ്രസ്ഥാനം പരിപൂർണ്ണതയിലെത്തിച്ചതു ഗേഥേയായിരുന്നു. 18-ാംശതകത്തിലെ ക്ലാസ്സിക്ക് കവിയായ ഗേഥേ 19—ാം ശതകത്തിലെ റൊമാന്റിക്ക് കവിയായി മാറി. തന്റെ കർത്തവ്യവും പരിമിതികളും ശരിയായി മനസ്സിലാക്കി, സ്വാർത്ഥം വെടിഞ്ഞു് ലക്ഷ്യപ്രാപ്തിക്കുവേണ്ടി അവിശ്രമപരിശ്രമം ചെയ്കയെന്നതാണു് അദ്ദേഹത്തിന്റെ ജീവിതപ്രമാണം.

# പുകവലി ഉടൻ ഉപേക്ഷിക്കുക

## മരണഹേതുകങ്ങളായ നിക്കോട്ടിൻ, ബൻസോപൈറീൻ മുതലായ വിഷദ്രവ്യങ്ങൾ അതിൽ അടങ്ങിയിട്ടുണ്ടെന്നു നിങ്ങൾക്കറിയാമോ?

പ്രതിവർഷം 600 ലക്ഷം പേർ 4000 ലക്ഷം കോടി സിഗററ്റുകൾ പുകച്ചുകളയുന്നുവത്രെ. ആ സിഗററ്റുകൾ അവരുടെ ആരോഗ്യത്തിന്റെ അടിത്തറ മാന്തുകയാണ്. അവരെ ഇഞ്ചിഞ്ചായി അതു് കൊല്ലുകയാണ്. ഒരു മുയലിന്റെ മേൽ ഒരു തുള്ളി നിക്കോട്ടിൻ വീണാൽ അതിൻ ഷോക്ക തട്ടും. രണ്ടു തുള്ളി നിക്കോട്ടിൻ ഒരാളുടെ ദേഹത്തു കുത്തിവെച്ചാൽ അയാൾ മരിച്ചുപോകും. ഇത്ര കഠോരമായ വിഷം കലർന്ന സിഗററു വലിച്ചാൽ നിങ്ങൾക്കു് എന്താണു നഷ്ടപ്പെടുന്നതെന്നു് ആലോചിച്ചുനോക്കൂ.

നാം അനാവശ്യമായി അഭ്യസിക്കുന്ന ദുശ്ശീലങ്ങളിൽ ഒന്നാണു് പുകവലി. സാധാരണയായി ആദ്യമാദ്യം നടത്താറുള്ള പുകവലി കേവലം അനുകരണം മാത്രമായിരിക്കും. കൊച്ചുകുട്ടികളിലാണു് ഇതധികവും കണ്ടുവരുന്നതു്. കുഞ്ഞുങ്ങൾ ചിലപ്പോൾ പുക അകത്തേക്കു വലിക്കാതെ പുറത്തേക്കു ഊതിക്കളയുന്ന കാഴ്ച നാം പലപ്പോഴും കണ്ടിരിക്കും. അവർക്കു് പുകവലി ഒരാവശ്യമേയല്ല. മററുള്ളവർ സിഗർട്ടും ബീഡിയും വലിക്കുന്നതു കാണുമ്പോൾ അവർക്കും അതിനൊരാഗ്രഹം ഉണ്ടായിപ്പോവുകയാണു്. ഇങ്ങനെ അനുകരണ സ്വഭാവത്തിൽനിന്നു് വിനോദത്തിനുവേണ്ടി ആരംഭിക്കുന്ന പുകവലി ക്രമേണ ഒഴിച്ചുകൂടാൻ കഴിയാത്ത ആവശ്യവും ദൗശ്ശീല്യവുമായി മാറുകയാണു ചെയ്യുന്നതു്. പലരുടെയും അനുഭവങ്ങൾ ഇതിനു സാക്ഷ്യം വഹിക്കുന്നു. ഇപ്രകാരം നാം വലിച്ചുവയ്ക്കുന്ന

**സി. ജെ. മണ്ണുമ്മൂട്ട്**

ആ സ്വഭാവദൂഷ്യം നമ്മുടെ സാമ്പത്തികഭദ്രതയേയും ആരോഗ്യത്തേയും തദ്വാരാ നമ്മുടെ ആയുസ്സിനേയും തകർത്തുകൊണ്ടിരിക്കുന്നുവെന്ന ഭയങ്കരമായ പരമാർത്ഥം നാം അധികംപേരും അറിയുന്നില്ല എന്നുള്ളതു് അത്യൽഭുതകരം തന്നെ.

മററെല്ലാ ദുഃസ്സ്വഭാവങ്ങളെക്കാൾ എത്ര വേഗമാണെന്നോ പുകവലിയുടെ പ്രചാരം? മനുഷ്യർ പ്രതിദിനം പുകച്ചുകളയുന്ന സിഗർട്ടിന്റെ എണ്ണത്തെപ്പററി നാം ചിന്തിക്കാറുണ്ടോ? എന്നാൽ ഒരു കണക്കു കേട്ടോളൂ. രണ്ടു കൊല്ലത്തിനു മുമ്പു അമേരിക്കയിൽ പുകച്ചുകളഞ്ഞ സിഗർട്ടിന്റെ കണക്കു്. നിങ്ങൾ അൽഭുതപ്പെട്ടുപോകയില്ലല്ലോ. ആ കൊല്ലം അമേരിക്കയിൽ 600 ലക്ഷം ആളുകൾകൂടി 4000 ലക്ഷം കോടി സിഗർട്ടുകൾ പുകച്ചുകളഞ്ഞുപോലും! പ്രതിവർഷം എട്ടുലക്ഷം ആളുകൾ വീതം അവിടെ പുതിയതായി ധൂമപാനത്തിൽ ഏർപ്പെടുന്നുണ്ടു്. അവിടെ പുരുഷന്മാരിൽ മൂന്നിൽ രണ്ടു ഭാഗവും സ്ത്രീകളിൽ അഞ്ചിൽ രണ്ടു ഭാഗവും കുട്ടികളിൽ ഏഴിലൊന്നും ധൂമപാനികളാണു്. അവിടെ ഒരാൾക്കു ശരാശരി പ്രതിദിനം പത്തൊൻപതു സിഗർട്ടു വേണം. പുകവലിക്കുവേണ്ടിമാത്രം അമേരിക്കാക്കാർക്കു് പ്രതിവർഷം നാലു ലക്ഷംകോടി ഡോളർ ചെലവുണ്ടു്. നോക്കണം പുകച്ചുകളയുന്നതു് എത്രമാത്രം ഭീമമായ ഒരു തുകയാണെന്നു്. ഈ കണക്കു് അമേരിക്കയിലെ മാത്രമാണു്. അപ്പോൾ ലോകത്തിലാകെയുള്ള കണക്കെടുത്താലോ, തീർച്ചയായും നാം

---

വിമർശകരുടെ ഭാഷയിൽ പറഞ്ഞാൽ 'ഗഥേയുടെ ഏററവും വലിയ കൃതി അദ്ദേഹംതന്നെയായിരുന്നു' അദ്ദേഹത്തിന്റെ മഹത്വം സ്ഥിതിചെയ്തതു് സ്വന്തം വ്യക്തിപ്രഭാവത്തിലായിരുന്നു. വ്യക്തിജീവിതത്തിന്റെ യഥാർത്ഥ പന്ഥാവും പരമലക്ഷ്യവും ചൂണ്ടിക്കാണിച്ച ആ മഹാൻ ഇന്നും മനുഷ്യസമുദായത്തിനു് ഒരു ദീപസ്തംഭമായി പരിശോഭിക്കുന്നു.

നടുങ്ങിപ്പോകും—അതു കേൾക്കുമ്പോൾ.

നാം ആർത്തിയോടെ വലിച്ചു കേറുന്ന ഈ പുകയിൽ എന്തെല്ലാമാണ് അടങ്ങിയിട്ടുള്ളതു് എന്നു നാം ആലോചിക്കാറുണ്ടോ? അതിൽ ഉപദ്രവകാരികളായ പല രാസപദാർത്ഥങ്ങളും കലർന്നിട്ടുണ്ട്. അവയിൽ പ്രധാനപ്പെട്ട രണ്ടെണ്ണമാണ് 'നിക്കോട്ടിനും (Nicotin) ബൻസോപൈറീനും (Benzo Pyrine)

നിക്കോട്ടിനാണ് 'പുക'യിലെ പ്രധാന ഘടകം. ഇതിന്റെ ഒരു നല്ലഭാഗം പുകവലിക്കുമ്പോൾ വായുവിൽ ലയിക്കുന്നു. മൂന്നിലൊരു ഭാഗമേ വായിൽ പ്രവേശിക്കുന്നുള്ളു. അഞ്ചിലൊരുഭാഗം ശ്വാസകോശങ്ങളിൽ ചെന്നെത്തുന്നു. പുകവലിയുടെ വേഗമനുസരിച്ചു നിക്കോട്ടിന്റെ കൂടുതൽ അംശങ്ങൾ ശരീരത്തിനുള്ളിൽ കടക്കുന്നു.

ഈ നിക്കോട്ടിൻ എന്താണ്? കലർപ്പില്ലെങ്കിൽ ഇതൊരുഗ്രവിഷമാണ്. ഒരു മുയലിന്റെ ശരീരത്തിൽ ഒരു തുള്ളി നിക്കോട്ടിൻ വീണാൽ മതി—അതിനൊരു ഷോക്കുതട്ടാൻ! ഒരു ധൂമപന്റെ രക്തത്തിൽ രണ്ടു സിഗർട്ടിലെ നിക്കോട്ടിൻ കുത്തിവച്ചാൽ മതി അയാളുടെ ധൂമപാനം എന്നന്നേക്കുമായി നിലയ്ക്കാൻ. അമേരിക്കർ പ്രതിവർഷം പുകക്കുന്ന 4000 ലക്ഷം കോടി സിഗർട്ടിൽ ആകെ ഇരുപത്തിമൂന്നു കോടി ഗ്യാലൻ നിക്കോട്ടിനുണ്ടത്രേ! എന്നാൽ ധൂമപാനികളാരും നിക്കോട്ടിന്റെ വിഷത്താൽ മരിച്ചു കാണാറില്ല, അല്ലേ. അതു ശരിയാണ്! മനുഷ്യശരീരത്തിനു് ഒരു പ്രത്യേകതയുണ്ട്. അതാണതിന്റെ കാരണം. ആവശ്യാനുസരണം സാഹചര്യങ്ങളോടിണങ്ങിച്ചേരുന്നതിനു് എന്തു കഴിവാണെന്നോ, മനുഷ്യശരീരത്തിനു്.



'പുക'യിലെ അടുത്ത മാരകദ്രവ്യം 'ബൻസോപൈറീൻ' ആണ്. പുക വലിച്ചതിനു ശേഷം പുക ഒരു വെള്ളത്തുണിയിൽക്കൂടെ വിട്ടാൽ ആ തുണിയിൽ ഒരു ധൂമനിറപ്പകർച്ച കാണാം. അതിനു കാരണം, പുകയില ടാറാണ്. പുകയില ടാറിലെ പ്രധാന ഘടകം ബൻസോപൈറീനുമാണ്. ഇതു നിക്കോട്ടിനെപ്പോലെ വിഷമല്ലെങ്കിലും അതിനെക്കാൾ ഉപദ്രവകാരിയാണ്. ശ്വാസോച്ഛ്വാസനാളത്തെ സാരമായി ബാധിക്കുന്ന ഒരു പദാർത്ഥമാണിതു്.

പുകവലി മൂലം എന്തെല്ലാം നാശങ്ങളാണു നമുക്കു നേരിടുന്നതു്. വലിയ ധൂമപാനികളിൽ 73 ശതമാനത്തിനു തൊണ്ടയടപ്പും 66 ശതമാനത്തിനു ചുമയും 7 ശതമാനത്തിനു നാവിൽ അസ്വാസ്ഥതയും ഉണ്ടാകുന്നുവെന്നു ന്യൂയോർക്കിലെ സമർത്ഥനായ ഒരു ഡോക്ടർ പ്രസ്താവിച്ചുകാണുന്നു. പുകവലി കണ്ഠത്തെ ബാധിക്കുന്നതുപോലെ ദഹനത്തെ കുറയ്ക്കുമെന്നും പരീക്ഷണത്തിൽ തെളിയിച്ചിട്ടുണ്ട്. കായികമത്സരങ്ങളിൽ ഏർപ്പെടുന്നവരിൽ പുകവലിക്കാത്തവരാണു കൂടുതൽ സമ്മാനങ്ങൾ നേടുന്നതു് എന്നു ചില കണക്കുകളിൽ കാണുന്നു. നാലു വർഷക്കാലത്തേക്കു പുക വലിക്കാതിരുന്നവർ ഉയരത്തിലും തൂക്കത്തിലും ശ്വാസകോശത്തിന്റെ വികാസത്തിലും മററുള്ളവരെ അപേക്ഷിച്ചു വളരെ മെച്ചമായിരുന്നുവെന്നു "എയിൻ" "ആംഹേഴ്സ്റ്റ്" എന്നീ സ്ഥലങ്ങളിൽ നടത്തിയ പരീക്ഷണങ്ങൾ തെളിയിച്ചിട്ടുണ്ട്. പുകവലിക്കാരുടെ ഇടയിലാണ് എളുപ്പത്തിൽ കായികശക്തി കുറയുകയും ക്ഷീണം ബാധിക്കുകയും ചെയ്യുന്നതു്.

പുകവലിക്കാരന്റെ ഹൃദയസ്പന്ദനവും ക്രമീകൃതമായിരിക്കയില്ല. വെർജീനിയായിലെ പല ഡോക്ടർമാർ കൂടി പ്രസിദ്ധം ചെയ്ത ഒരു പ്രസ്താവനയിൽ 70 വയസ്സിനു മുമ്പു ഹൃദ്രോഗം പിടിപെടുന്നതു അധികവും പുകവലിക്കാർക്കാണെന്നു പറഞ്ഞിരിക്കുന്നു. പുകവലി ഹൃദ്രോഗികളെ മരണവക്ത്രത്തിലേക്കു വലിച്ചിഴക്കുന്നു എന്നാണു മററു പല ഹൃദ്രോഗവിദഗ്ദ്ധന്മാരുടെയും അഭിപ്രായം. കാൻസർ രോഗം പിടിപെടുന്നതിനു പുകവലി കാരണമാകുന്നുണ്ടെന്നാണു ചില പരീക്ഷണങ്ങൾ തെളിയിച്ചിട്ടുള്ളതു്. ശ്വാസകോശത്തിനു കാൻസർ ബാധിച്ചിട്ടുള്ളവരിൽ 75 ശതമാനവും പ്രതിദിനം 10 സിഗററെങ്കിലും വലിക്കുന്നവരാണെന്നു കണക്കാക്കിയിരിക്കുന്നു. അതുപോലെ വായിലും നാവിലും ചുണ്ടുകളിലും കാൻസർ ബാധിച്ചിട്ടുള്ളവരിൽ അധികവും പുകവലിക്കാരാണ്.

ആയുസ്സിന്റെ ദൈർഘ്യത്തെയും പുകവലി സാരമായി കുറയ്ക്കുന്നുണ്ട്. നൂറു ധൂമപാനികളെ പ്രത്യേകം പരീക്ഷിച്ചതിൽ 46 പേർക്കേ അവരുടെ ഷഷ്ട്യബ്ദപൂർത്തി സമാഘോഷിക്കുവാൻ സാ



അർജൻറീനയിലെ പ്രസിഡണ്ടിൻെറ ഭാര്യയായിരുന്ന ഈവാ ഗവർമ്മെൻറിൻെറ മെമ്പർമാരുടെ സമ്മേളനത്തിൽ സംബന്ധിക്കുന്നു.





അഭയദേവ്



ദ്രൗപതി



എസ്. പി. പിള്ള

# അർജൻറിനയിലെ നൂർജ്ജിഹാൻ

1919 മെയ് മാസത്തിൽ ജനിച്ചു; 1952 ജൂലായിൽ മരിച്ചു. അർജൻറിനയിലെ ഭരണചക്രത്തിന്റെ തിരിച്ചലിനു പിന്നിൽ പ്രവർത്തിച്ചിരുന്ന ഈവാ പെറോണിന്റെ ബലിഷ്ഠമായ കരങ്ങൾക്കും ഇച്ഛാശക്തിക്കും, നേത്തട്ടത്ത രക്താർബുദത്തെമാത്രം തടുത്തുനിർത്തി പിന്തിരിപ്പിക്കുവാൻ സാധിച്ചില്ല. അവർ വീണു.

പ്രസിഡണ്ടായ ജുവാൻപെറോണിന്റെ പത്നിയായിരുന്നു അവർ. 1945 ഒക്ടോബർ 21-ാം തീയതിയാണ് അവർ വിവാഹിതരായതു്. അന്നു 50 വയസ്സു പ്രായമുള്ള പെറോണിന്റെ ആദ്യഭാര്യ മരിച്ചിട്ടുണ്ടായിരുന്നു. പ്രസിഡണ്ടിന്റെ പത്നിയായതിനു ശേഷം, ഈവാ തന്റെ മുഴുവൻ സമയവും വിനിയോഗിച്ചതു് ഒരു ഭരണകർത്താവെന്ന നിലയിൽ തന്റെ ഭർത്താവിനുള്ള നിലയും വിലയും ഉയർത്തുവാനായിരുന്നു. അങ്ങനെ ഭരണചക്രത്തിനു പിന്നിൽ അവരുടെ കൈകൾ പ്രവർത്തിക്കുവാൻ തുടങ്ങി.

സി

ഈവയ്ക്കു് അതിനു മുമ്പും ഒരു ചരിത്രമുണ്ടു്. ലോസ്ടോൾസോസ്നഗരത്തിൽ, ഒരു ചെറുതരം ഭൂമിയുടമസ്ഥന്റെ പുത്രിയായി ജനിച്ച ഈവാ അനല്പമായ സൗന്ദര്യത്താൽ അനുഗൃഹീതയായിരുന്നു. അവൾ കുട്ടിയായിരിക്കുമ്പോൾതന്നെ, അച്ഛൻ അവരുടെ മാതാവിനെ ഉപേക്ഷിച്ചു. അതിനുശേഷമാണ് ഒരു സഹോദരനും മൂന്നു സഹോദരിമാരും ഈവയ്ക്കുണ്ടായതു്.

ഈനിലയ്ക്കു് സമുദായത്തിന്റെ ഭർത്സനം കുറേയേറെ അവർ അനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. എട്ടുകൊല്ലത്തെ സ്കൂൾവിദ്യാഭ്യാസം ഈവയ്ക്കു ലഭിച്ചിട്ടുണ്ടു്. 16-ാമത്തെ വയസ്സിൽ അവർ ബ്യൂണസ് അയേഴ്സിലേക്കു പോയി.

നാടകരംഗത്തിൽ കടന്നുകൂടണമെന്നായിരുന്നു ഈവയുടെ ആഗ്രഹം. പക്ഷേ, അതെളുപ്പമായിരുന്നില്ല. ഒടുക്കം റേഡിയോബെൽഗ്രാനോവിൽ അവർക്കു ജോലി കിട്ടി. തന്റെ അമിതമായ സൗന്ദര്യം അവർക്കു പട്ടാളത്തിലും ഭരണകേന്ദ്രങ്ങളിലും പ്രാമുഖ്യമുള്ളവരുടെ സൗഹാർദ്ദവും സ്വാധീനതയും സമ്പാദിച്ചുകൊടുത്തു. ഈ സൗഹാർദ്ദബന്ധം കാരണം ഔദ്യോഗികരംഗത്തും അവർക്ക് ഉയർച്ച ലഭിച്ചു.

ജുവാൻ പെറോണുമായുള്ള വിവാഹബന്ധത്തിനു ശേഷം അവരുടെ ജീവിതം ഒട്ടാകെ മാറുകയാണു ചെയ്തതു്. ശ്രദ്ധ മുഴുവൻ ഭരണവിഷയങ്ങളിലേക്കു തിരിഞ്ഞു. ഭർത്താവിനെ വിജയിപ്പിക്കുവാൻ അവർ ശ്രമിച്ചു. അതിനുവേണ്ടി അവർ അത്യദ്ധ്വാനം ചെയ്തു. ഭർത്താവിന്റെ കഴിവിൽ തികഞ്ഞ വിശ്വാസവും അവർക്കുണ്ടായിരുന്നു.

പെറോൺ തന്റെ പത്നിയെ തൊഴിൽകാര്യവകുപ്പിൽ ഒരുദ്യോഗസ്ഥയായി നിയമിക്കതന്നെ ചെയ്തു. തന്റെ ചുമതലകൾ അവർ അതിശുഷ്കാന്തിയോടെ നിർവ്വഹിച്ചുപോന്നു.

പ്രസിഡണ്ടു് പെറോണിന്റെ ശക്തിയുടെ മുക്കാൽഭാഗവും ഈവയുടെ ശക്തിയായിരുന്നു. അദ്ദേഹത്തിന്റെ കൈകൾ മടിച്ചുനിന്നേടത്തു്, പത്നിയുടെ കൈകൾ ചഞ്ചലിപ്പുകൂടാതെ പ്രവർത്തിച്ചു. തങ്ങളുടെ രാഷ്ട്രീയശത്രുക്കളെ അമർത്തുന്നതാകട്ടെ, ഭരണഘടനയെ കവച്ചുവെയ്ക്കുന്ന പ്രവർത്തനങ്ങളാകട്ടെ, ഈ സങ്കോചരാഹിത്യം ഈവയിൽ പ്രകടമായിരുന്നു. അർജൻറിനയിലെ നൂർജഹാൻ എന്നു് ഇവരെ വേണമെങ്കിൽ വിളിക്കാം.

---

ദ്ധ്യമായുള്ളൂ. ഓരോ സിഗററ്റിനും പുകവലിക്കാരന്റെ ജീവിതത്തിൽനിന്നു 34· 6 മിനിട്ടു് പ്രതിഫലം നൽകുന്നുണ്ടെന്നാണു ചിലരുടെ അഭിപ്രായം. ഒരുപക്ഷേ അല്പം അതിശയോക്തി കലർന്ന ഒരു പരമാർത്ഥം ആയിരിക്കാം ഇതു്. ഏതായാലും പുകവലി ആയുസ്സിന്റെ ദൈർഘ്യത്തെ അല്പമെങ്കിലും കുറയ്ക്കുന്നുണ്ടാവണം.

ഇത്ര നാശകാരിയായ പുകവലി നിർത്തുകയല്ലേ ഭേദം. എന്നാൽ നമ്മിൽ പലർക്കും അതു വിഷമകരമാണ്. നിങ്ങൾ പ്രതിദിനം വലിക്കുന്ന സിഗററ്റുകളുടെ എണ്ണം കുറേശ്ശെ കുറയ്ക്കുവാൻ ശ്രമിക്കുക. ക്രമേണ നിങ്ങൾ പുകച്ചുകളയുന്ന സിഗററ്റുകളുടെ എണ്ണം കുറഞ്ഞു കുറഞ്ഞു വരും. അതോടൊപ്പം നിങ്ങളുടെ പുകവലിയ്ക്കുള്ള ആവശ്യവും. അങ്ങനെ ഈ സ്വഭാവദൂഷ്യത്തിൽ നിന്നു നിങ്ങൾക്കു സാവധാനത്തിൽ മുക്തി നേടാം. അതു നിങ്ങളുടെ സാമ്പത്തികഭദ്രതയ്ക്കും ആയുസ്സിന്റെ നിലനിൽപ്പിനും എത്ര നല്ലതാണെന്നോ?

**വിവാഹം പലവിധത്തിലുണ്ടു്. ഭാരതീയാചാര്യന്മാർ അതിനെ എങ്ങനെ തരം തിരിച്ചിരിക്കുന്നുവെന്നും, അവരുടെ വിധിയെന്താണെന്നും വിവരിക്കുന്ന ഏററവും വിദഗ്ദ്ധമായ ഒരു ലേഖനമാണിതു്.**

# സ്മൃതിപ്രോക്തങ്ങളായ വിവാഹഭേദങ്ങൾ

ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ നാലാശ്രമങ്ങളിൽ — ജീവിതത്തിൽ അനുഷ്ഠിക്കേണ്ടുന്ന നാലു മുറകളിൽ— ഗാർഹസ്ഥ്യത്തിന്നാണു പ്രാചീനഭാരതീയർ പ്രാധാന്യം കല്പിച്ചിട്ടുള്ളതു്. ബ്രഹ്മചര്യം ഗാർഹസ്ഥ്യത്തിന്റെ അടിത്തറ കെട്ടിയുറപ്പിക്കുന്നു. വാനപ്രസ്ഥവും സന്ന്യാസവും പടിപടിയായി അതിൽനിന്നു മോചനം നൽകി അടുത്ത തലമുറയ്ക്കു് പ്രവർത്തനരംഗമൊഴിഞ്ഞുകൊടുക്കുന്നു. അങ്ങനെ പ്രപഞ്ചത്തിന്റെ വളർച്ചയ്ക്കും നിലനില്പിന്നും നിദാനമായതുകൊണ്ടു ഗാർഹസ്ഥ്യത്തിന്നു മററു മൂന്നാശ്രമങ്ങളെക്കാൾ പ്രാധാന്യം സിദ്ധിക്കുന്നു.

സന്താനോത്പാദനമാണു ഗൃഹസ്ഥവൃത്തിയുടെ കാതൽ. മാറാത്ത മഹാരോഗങ്ങൾ, ഷണ്ഡത്വമുതലായ പരിഗണിക്കപ്പെട്ട ദോഷങ്ങളില്ലാത്ത പുരുഷന്മാരൊക്കെ ഗൃഹസ്ഥാശ്രമം സ്വീകരിച്ചു് സന്താനോത്പാദനം നിർവ്വഹിക്കണമെന്നാണു ധർമ്മശാസ്ത്രകാരന്മാരുടെ സിദ്ധാന്തം. ആജീവനാന്തം ബ്രഹ്മചര്യമോ സന്ന്യാസമോ ശാസ്ത്രസമ്മതമല്ല. ഓരോരുത്തരും ആകുന്നേടത്തോളം സന്താനോത്പാദനം ചെയ്യുന്നതും ശാസ്ത്രസമ്മതമല്ല. അങ്ങനെയായാൽ കാലക്രമത്തിൽ ജനപ്പെരുപ്പംകൊണ്ടു ക്ഷേമവും സമാധാനവുമില്ലാതായിത്തീരും. അതുകൊണ്ടു ഒരു പുത്രൻ ജനിക്കുന്നതുവരെ ഗൃഹസ്ഥൻ ദാമ്പത്യധർമ്മം പുലർത്തിപ്പോരികയും, പുത്രനു ഗൃഹസ്ഥവൃത്തിക്കുള്ള യോഗ്യതയെത്തിയാൽ വാനപ്രസ്ഥവും സന്ന്യാസവും സ്വീകരിക്കുകയും ചെയ്യണമെന്നു ധർമ്മശാസ്ത്രകാരന്മാർ വ്യവസ്ഥ ചെയ്തിട്ടുണ്ടു്. പുത്രൻ ഗൃഹസ്ഥാശ്രമത്തിനു് അർഹനാകുന്നതുവരെയുള്ള കാലഘട്ടത്തിൽ പിതാവു മനോനിയന്ത്രണംചെയ്തു് “പൂർണ്ണ ബ്രഹ്മചര്യ” മനുഷ്ഠിക്കണമെന്നു ചില ധർമ്മശാസ്ത്രകാരന്മാർ അഭിപ്രായപ്പെടുന്നു. അതുവേണ്ട, വീണ്ടും സന്താനോത്പാദനമാകാമെന്നു മററുചിലരും അഭിപ്രായപ്പെടുന്നു. ഒരു പുത്രൻ മാത്രമുണ്ടാകുന്നതു പുത്രനില്ലാത്തതിന്നു സമമാണെന്നും, ഒന്നിലധികം ഉത്പാദനംകൂടിയേ കഴിയൂ എന്നുമാണവരുടെ വാദം. പെരുപ്പംതടയാൻ, നിശ്ചിതകാലങ്ങളിലേ സംയോഗം പാടുള്ളൂവെന്നു നിയമിക്കുകയാണവർ ചെയ്യുന്നതു്.

**ശിരോമണി**
**ദേശമംഗലത്തു് രാമവാര്യർ**

വംശാഭിവൃദ്ധിക്കുവേണ്ടി ഒരു കന്യാദാനംകൂടി ചെയ്തു ഗൃഹസ്ഥധർമ്മം പൂർണ്ണമാകയുള്ളുവെന്നും, അതിനാൽ ഒരു കന്യകൂടി ജനിക്കുന്നതുവരെ “ഋതുകാലഗമനം” വിരോധിക്കേണ്ടതില്ലെന്നും മററുചിലർ സിദ്ധാന്തിക്കുന്നു. ഇങ്ങനെ ഒരു ഗൃഹസ്ഥന്റെ ദാമ്പത്യധർമ്മത്തിന്റെ കാലപരിമിതി ഒരു പുത്രൻ ജനിക്കുന്നതുവരെ എന്നിടത്തുനിന്നു തുടങ്ങി പുത്രന്മാരുടെയോ കന്യയുടേയോ ജനനംവരെ എന്നിടത്തോളം വികസിപ്പിച്ചിട്ടുണ്ടെങ്കിലും അതിലപ്പുറം തുടർന്നു പോകുന്നതിനു് ആരുംതന്നെ അനുകൂലിക്കുന്നവരല്ല.

വിധിപ്രകാരം വിവാഹം ചെയ്തു് തനിക്കും ലോകത്തിന്നും ക്ഷേമങ്കരങ്ങളായ പല ധർമ്മങ്ങളുമനുഷ്ഠിച്ചുകൊണ്ടു നിയന്ത്രണാധീനനായി ജീവിക്കേണ്ടവനാണു ഗൃഹസ്ഥൻ. ഗൃഹത്തിലിരുന്നുകൊണ്ടു ധർമ്മാചരണം ചെയ്യുന്നതിനാൽ ഗൃഹസ്ഥനെന്നു പറയുന്നു. ബ്രഹ്മചാരി ഗുരുകുലസ്ഥനാണു്. വാനപ്രസ്ഥനും സന്ന്യാസിയും വനസ്ഥന്മാരും.

ഗൃഹസ്ഥവൃത്തിയുടെ പരമപ്രയോജനം സന്താനോത്പാദനമാണെന്നു പറഞ്ഞുവല്ലോ. സത്സന്താനലാഭത്തിനു മാതാപിതാക്കന്മാർ ബാഹ്യമായും ആന്തരമായും ശുചിത്വമുള്ളവരായിരിക്കണം. ബീജശുദ്ധിയും ക്ഷേത്രശുദ്ധിയുമാണല്ലോ വിളവിന്റെ നന്മയ്ക്കു നിദാനം. അതുകൊണ്ടു് ഈ വിഷയത്തിൽ വധൂവരന്മാരെത്തിരഞ്ഞെടുക്കുമ്പോൾമുതൽക്കു ശ്രദ്ധി

ക്കേണ്ടതുണ്ട്.

ധർമ്മശാസ്ത്രകാരന്മാർ എട്ടുതരം വിവാഹങ്ങളെപ്പററി പറയുന്നുണ്ട്.

1. ബ്രാഹ്മം—ഇതിനു പ്രത്യേകിച്ചു ചടങ്ങുകളൊന്നുമാവശ്യമില്ല. ബന്ധുമിത്രാദികൾ അടുത്തൊന്നുമില്ലാത്തപ്പോഴും, ഉണ്ടെങ്കിൽതന്നെ ആഘോഷത്തോടുകൂടി നടത്തുവാൻ ധനസ്ഥിതിയോ പരിതഃസ്ഥിതിയോ അനുകൂലമല്ലാത്തപ്പോഴുമാണ് ബ്രാഹ്മവിവാഹം നടത്തപ്പെടുന്നതു്. കന്യാപിതാവ് വിദ്യാവിനയസമ്പന്നനായ ഒരുവനെ തിരഞ്ഞെടുത്തു് സ്വപുത്രിയെ വസ്ത്രാഭരണാദികൊണ്ടലങ്കരിച്ചു് ദാനംചെയ്യുക. ഇതത്രേ ബ്രാഹ്മം.

2. ദൈവം— ദേവന്മാരുടെ സന്നിധിയിൽവെച്ചുള്ളതു്. യാഗശാലയിൽവെച്ചാണ് ഈ വിവാഹം മുമ്പു നടത്തപ്പെട്ടിരുന്നതു്. യാഗശാലയിൽ ഹവിർഭാഗം സ്വീകരിക്കുവാൻ ദേവന്മാർ സന്നിഹിതരാകുമെന്നാണല്ലോ സങ്കല്പം. അവിടെവെച്ചു് ഋത്വിക്കുകളിൽ ഒരുവനു കന്യകയെ ദാനം ചെയ്യുക എന്നതായിരുന്നു ആചാരം. ഇതിൽ കന്യാപിതാവ് വരനു വസ്ത്രാഭരണാദികൾ കൊടുക്കുക പതിവുണ്ടായിരുന്നു. കാലാന്തരത്തിൽ യാഗങ്ങൾ വിരളങ്ങളായിത്തീർന്നപ്പോൾ തിരഞ്ഞെടുത്ത വരനു് ദേവാലയത്തിൽവെച്ചു കന്യാദാനം ചെയ്യുക എന്ന സമ്പ്രദായം നടപ്പിൽ വന്നു.

3. ആർഷം— ആർഷവിവാഹത്തിൽ വരനോ വരന്റെ ബന്ധുക്കളോ കന്യാപിതാവിനു ഗോമിഥുനം (ഒരു പശുവും ഒരു കാളയും) നൽകി കന്യകയെ സ്വീകരിക്കുകയാണു വിധി. ഇങ്ങനെ ഗോമിഥുനം കൊടുക്കുന്നതു ശുല്ക്കമായിട്ടല്ല. ആദരത്തെയും വിധേയത്വത്തേയും കാണിക്കുന്ന ഒരടയാളം മാത്രമായിട്ടാണതു്. താപസന്മാരോ, തത്തുല്യന്മാരോ ആണ് ഈ വിവാഹം നടത്താറുള്ളതു്. വരനിൽനിന്നുകിട്ടുന്ന ഈ ഗോമിഥുനത്തെ ദുർല്ലഭം ചിലർ സ്വന്തമായെടുക്കും. കന്യാധനമായിവരനെത്തന്നെ ഏൽപ്പിക്കുകയാണു സാധാരണമായിച്ചെയ്തിരുന്നതു്.

4. പ്രാജാപത്യം—"സഹധർമ്മശ്ചര്യതാം" (ഇവളോടു ചേർന്നു ധർമ്മാചരണം ചെയ്യുക)എന്ന മന്ത്രത്തോടുകൂടി വധൂവരന്മാരെ

സംയോജിപ്പിക്കുന്നതാണിതു്. സാധാരണമായി ബ്രാഹ്മണരുടെ ഇടയിൽ ഇന്നു നടപ്പുള്ള വിവാഹസംപ്രദായം പ്രാജാപത്യമാണ്. കാലദേശക്രമംകൊണ്ടു് ചില പൊടിപ്പും തൊങ്ങലും അതിനോടു ചേർന്നിട്ടുണ്ടെങ്കിലും കാതലതാണ്. ഒരുമിച്ചുള്ള ധർമ്മാനുഷ്ഠാനം മററു വിവാഹങ്ങളിലും വിവക്ഷിതമാണെങ്കിലും ഇതിൽ പ്രത്യേകമെടുത്തുപറയുവാൻ കാരണം, മരണംവരെ ഇവളോടുകൂടി ധർമ്മാചരണം ചെയ്തുകൊള്ളണം, ബ്രഹ്മചര്യമോ വാനപ്രസ്ഥമോ സന്യാസമോ സ്വീകരിക്കരുതു്, മറെറാരു സ്ത്രീയെ വിവാഹംചെയ്യുകയുമരുതു് എന്നുള്ള നിർബന്ധമാണ്. ബ്രാഹ്മാദി വിവാഹക്കാർക്കു് ആശ്രമാന്തരം വേണമെങ്കിൽ സ്വീകരിക്കാം. വേറെ വിവാഹവും ചെയ്യാം.

5. ഗാന്ധർവ്വം- അന്യോന്യാനുരക്തരായ വധൂവരന്മാരുടെ സ്വയം സംയോഗമാണു ഗാന്ധർവം. ഇതിന്നു യാതൊരു ചടങ്ങുമില്ല. ഗുരുജനങ്ങളുടെയോ ബന്ധുക്കളുടെയോ ആലോചനയോ അനുവാദമോ ഇതിന്നാവശ്യമില്ല. പണ്ടു കാലത്തു് ക്ഷത്രിയന്മാരുടെയിടയിലാണിതിന്നു നടപ്പുണ്ടായിരുന്നതു്. ഇന്നത്തെ "ലൌമാരിജ"പണ്ടത്തെ ഗാന്ധർവം പരിഷ്കരിച്ചതാണ്. ദേവാലയങ്ങളിലും മററുംവെച്ചു് ചില ചടങ്ങുകളും ഇന്നാചരിച്ചുവരുന്നുണ്ടല്ലൊ. ശാകുന്തളത്തിലെ ശകുന്തളാദുഷ്യന്തന്മാരുടെ വിവാഹം ഗാന്ധർവമായിരുന്നു. അഞ്ചാമങ്കത്തിൽ, ശകുന്തളയെ രാജാവു സ്വീകരിക്കാതിരുന്നപ്പോൾ, "അച്ഛനോടോ മററു ബന്ധുക്കളോടോ ആലോചിക്കാതെ ചെയ്താലത്തെ ഫലമാണിതു്." എന്നു ഗൌതമിയും, "എല്ലാവിധത്തിലും പരീക്ഷിച്ചേ എന്തും ചെയ്യാവൂ. പ്രത്യേകിച്ചു സമാഗമം. ഇല്ലെങ്കിൽ ഇങ്ങനെയൊക്കെ വരും" എന്നു ശാർങ്ഗരവനും എടുത്തു പറയുന്നതു ലൌമാരിജ്കാർക്കൊരു താക്കീതാണ്.

6. ആസുരം— കന്യാപിതാവിന്നോ ബന്ധുക്കൾക്കോ പണംകൊടുത്തു പാട്ടിലാക്കി കന്യയുടെ ഇഷ്ടത്തിന്നെതിരായിച്ചെയ്യുന്ന വിവാഹമാണ് ആസുരം. പെൺകുട്ടികളെത്തട്ടിക്കൊണ്ടുപോയി വിററുവെന്നുംമററും ചിലപ്പോൾ കേൾക്കാറുണ്ടല്ലൊ. അവരെ വിലയ്ക്കു വാങ്ങി വിവാഹം ചെയ്യുന്നതും ആസുരമാണ്. വസ്ത്രാഭരണാദികളായ വിശേഷപ്പെട്ട വസ്തുക്കളെക്കൊണ്ടും ധനംകൊണ്ടും മററും കന്യകയെ പ്രലോഭിപ്പിച്ചു് ഗുരുജനങ്ങളുടേയോ ബന്ധുക്കളുടെയോ അറിവോ അനുവാദമോ കൂടാതെ തട്ടിക്കൊണ്ടുപോയി വിവാഹംചെയ്യുന്നതും ആസുരമത്രേ.

7. രാക്ഷസം— കന്യാപക്ഷക്കാരെ വെട്ടിയും, പിളർന്നും, കൊന്നും കീഴടക്കി ബലാത്കാരേണ കന്യയെ അപഹരിച്ചുകൊണ്ടുപോയി ഭാര്യയാക്കിവെക്കുന്നതു രാക്ഷസവിവാഹം. ആസുരത്തിൽ ചിലപ്പോൾ കന്യയെസ്സംബന്ധിച്ചും ചിലപ്പോൾ പിതൃബന്ധുമിത്രാദികളെസ്സംബന്ധിച്ചും ബലാത്കാരമുണ്ടെങ്കിലും ഒരു പക്ഷത്തിൻെറ സമ്മതിയുള്ളതിനാലും വെട്ടുകുത്തു മുതലായ ഹിംസയില്ലാത്തതിനാലും ഇവ രണ്ടിൻെറയും വ്യത്യാസം വ്യക്തമാണല്ലൊ. വികാരവിജൃംഭിതവും ചിലപ്പോൾ വീര്യദർപ്പവും രാക്ഷസവൃത്തിക്കു പ്രേരകമായിത്തീരും. ഭീഷ്മർ തൻെറ അനുജനായ വിചിത്രവീര്യന്നുവേണ്ടി കാശിരാജനെ യുദ്ധത്തിൽ തോൽപ്പിച്ചു അദ്ദേഹത്തിൻെറ മൂന്നു പുത്രികളെപ്പിടിച്ചുകൊണ്ടു വരികയുണ്ടായല്ലോ. ഇതു രാക്ഷസവൃത്തിയാണ്. വീര്യദർപ്പമാണിവിടെ പ്രേരകം. മൂത്തവളായ അംബയൊഴിച്ചു മററു രണ്ടുപേരും വിചിത്രവീര്യനെ വേളികഴിക്കാൻ അനുകൂലിച്ചുവെന്നതു വേറെ കാര്യം.

8. പൈശാചം— ഉറങ്ങിക്കിടന്നവളോ മദ്യം മുതലായതിൻെറ ലഹരികൊണ്ടു സ്വബോധമില്ലാത്തവളോ ഉന്മാദിനിയോ ആയ കന്യയെ പ്രാപിച്ചു മൈഥുനകർമ്മം കൊണ്ടു കന്യാത്വം നശിപ്പിക്കുന്നതു പൈശാചം. കന്യയ്ക്കു അജ്ഞാതമായ വിധത്തിൽ നടക്കുന്നതിനാൽ പിശാചവൃത്തിയാണിതു്. വിവാഹവിധിയിൽ ഏററവും അധമവും നിന്ദ്യവുമാണു പൈശാചം.

ഈ എട്ടുവിധം വിവാഹങ്ങളിൽ ആദ്യത്തെ നാലുമാത്രം ധർമ്മാനുസൃതമാണെന്നു ചില ധർമ്മശാസ്ത്രകാരന്മാർ പറയുന്നു. മുൻകൂട്ടി ഗുണദോഷ വിചിന്തനംചെയ്തു വധൂവരപക്ഷങ്ങളുടെ അനുമതിയോടുകൂടി നടത്തപ്പെടുന്നതുകൊണ്ടു ഈ വിവാഹങ്ങൾ ശുഭോദർക്കങ്ങളായിത്തീരാതിരിക്കയില്ല. ഗാന്ധർവവും ആസുരവുംകൂടി ധർമ്മങ്ങളാണെന്നു മററു ചില ശാസ്ത്രകാരന്മാർ അഭിപ്രായപ്പെടുന്നുണ്ടു്. ചില സന്ദർഭങ്ങളിൽ രാക്ഷസവിവാഹവും ധർമ്മ്യകോടിയിൽപ്പെടുത്തിയിട്ടുണ്ടു്. പൈശാചം ഒരിക്കലും ധർമ്മ്യമല്ലെന്നാണു എല്ലാവരുടേയും പക്ഷം!

മനുപറയുകയാണ്:

അനിന്ദിതൈഃ സ്ത്രീവിവാഹൈ-
രനിന്ദ്യാ ഭവതി പ്രജാ,
നിന്ദിതൈർന്നിന്ദിതാ നൃണാം
തസ്മാന്നിന്ദ്യാൻ വിവർജയേത്—

അനിന്ദിതങ്ങളായ വിവാഹങ്ങളെക്കൊണ്ടു അനിന്ദിതയായ സന്തതിയുണ്ടാകുന്നു. നിന്ദിത വിവാഹങ്ങളെക്കൊണ്ടാണെങ്കിൽ നിന്ദിതപ്രജയും. അതുകൊണ്ടു നിന്ദിത വിവാഹങ്ങളെ വർജ്ജിക്കണം.

ചെറുകഥ

# മുദ്രകുത്തൽ

എം. കെ. അയ്യപ്പൻ

വിദ്യാർത്ഥി ജീവിതത്തിനുശേഷം അന്നാദ്യമായാണ് ഞങ്ങൾ ആ കുന്നിൻ താഴ്വരയിലൂടെ പോകുന്നതു്. ഞാനും എന്റെ സ്നേഹിതൻ വാസുവും. അതിനു കാരണമുണ്ടു്. സ്കൂൾ വിട്ടതിനു ശേഷം നീണ്ട എട്ടുവർഷങ്ങൾ ഞങ്ങൾ രണ്ടുപേരും രണ്ടു വിദൂരസ്ഥലങ്ങളിലായി കഴിഞ്ഞുകൂടുകയായിരുന്നു. ഒന്നും രണ്ടും വർഷങ്ങൾ കൂടുമ്പോൾ ഞങ്ങൾ നാട്ടിൽ വരാറുണ്ടെങ്കിലും ഒരുമിച്ചു നാട്ടിൽ എത്തിച്ചേരാറില്ല. ആ പ്രാവശ്യം യാദൃശ്ചികമായി അങ്ങിനെ ഞങ്ങൾ ഒത്തുകൂടി.

എട്ടുവർഷത്തെ ഞങ്ങളുടെ ജീവിതത്തെപററിയും അനുഭവങ്ങളെപ്പററിയുമുള്ള വിവരങ്ങൾ അന്യോന്യം അറിയിക്കാനുള്ള സന്ദർഭം കിട്ടിയപ്പോൾ, അതിനു പററിയ ഒരു സ്ഥലം തിരഞ്ഞെടുത്തതാണു് ആ കുന്നിൻ പ്രദേശം. ഞങ്ങളുടെ ബാല്യകാലത്തിലെ പല വിക്രിയകൾക്കും സാക്ഷ്യം വഹിക്കുന്നതാണു് ആകുന്നിൻതാഴ്വര. അവിടത്തെ പുൽത്തകിടിയിൽ കിടന്നുകൊണ്ടു ഞങ്ങൾ പലതും സംസാരിച്ചു് സമയം പോയതറിഞ്ഞില്ല.

നേരം സന്ധ്യയോടടുത്തിരിക്കുന്നു. പക്ഷേ നിലാവുള്ള രാത്രിയാണു്. അതുകൊണ്ടു തിരിച്ചുപോകാൻ തിടുക്കപ്പെടേണ്ടതില്ല. അല്ലെങ്കിലും ഞങ്ങളുടെ സംഭാഷണത്തിനിടയിൽ സമയം വൈകുന്നതു ഒരു പ്രശ്നമേ അല്ലതാനും.

"ചോത്രേ—ന്നാ. ന്നാ. ന്നാ—
ചോത്രേ—ന്നാ. ന്നാ. ന്നാ—" എന്ന ശബ്ദംകേട്ടു ഞങ്ങൾ ആ ഭാഗത്തേക്കു നോക്കി. ഒരു സ്ത്രീ ഓടി വരുന്നുണ്ടായിരുന്നു.

"ഏതാണീസ്ത്രീ ചോത്രയെയും വിളിച്ചുകൊണ്ടു വരുന്നതു്" വാസു ചോദിച്ചു.

"ഏതെങ്കിലും പശുവിനെ നോക്കായിരിക്കും". ഞാൻ മറുപടി പറഞ്ഞു.

അപ്പോഴേക്കും ആ സ്ത്രീ അടുത്തെത്തികഴിഞ്ഞു. ഞങ്ങളെ കണ്ടപ്പോൾ അവൾ തെല്ലിടനിന്നു്, "ഒരു പശു ഇതിലെ കടന്നു പോയോ"എന്നു ഞങ്ങളോടു ചോദിച്ചു. വാസ്തവത്തിൽ ഞങ്ങളതു സൂക്ഷിച്ചിരുന്നില്ല.

"ഞങ്ങൾ ഓർക്കുന്നില്ല" ഞാൻ പറഞ്ഞു.

"എന്റെ ദൈവമേ, എവിടസ്കാതു് പോയതു്? ഇപ്പോ ഒരു നാഴിക മുമ്പേ അവിടെ ഉണ്ടായിരുന്ന പയ്യ് എവിടെപ്പോയിപ്പോ?. ഈ നേരത്തു് എവിടസ്കാ ഞാൻ തിരഞ്ഞുപോവ്വാ"? അവൾ ഇത്രയും പറഞ്ഞപ്പോഴെയ്ക്കും കരയാൻ തുടങ്ങിയിരുന്നു.

"ഇതിലെ ഒരു പയ്യ് കുന്നിൻ പുറത്തേക്കു് അല്പംമുമ്പു കയറിപ്പോയതായി ഞാൻ ഓർക്കുന്നു" വാസു അല്പം ആലോചിച്ചിട്ടു പറഞ്ഞു.

"വാരിക്കു ഒരു വെള്ളപ്പാടുള്ള പയ്യാണോ?" അവൾ ഉദ്വേഗത്തോടെ സംശയം തീർക്കാൻ ചോദിച്ചു.

"അത്രസ്സൊന്നും ഞാൻ ശ്രദ്ധിച്ചില്ല" വാസു അലക്ഷ്യമായി മറുപടി പറഞ്ഞു.

അപ്പോഴേക്കും ഒരു പശുവിനേയും ആട്ടിത്തെളിച്ചുകൊണ്ടു ഒരു മാപ്പിള വരുന്നുണ്ടായിരുന്നു. എന്തെല്ലാമോ പുലഭ്യം പറഞ്ഞുകൊണ്ടും, കല്ലുകൾ പെറുക്കി എറിഞ്ഞുകൊണ്ടുമായിരുന്നു വരവു്. ഞങ്ങൾക്കു കുറച്ചു് അകലത്തെത്തിയപ്പോൾ ആ പശുവിനു നല്ലൊരേറുകൊണ്ടു.

"അയ്യോ" ആ സ്ത്രീ വാവിട്ടു കരഞ്ഞു. അവൾ പറയാതെതന്നെ അതു അവളുടെ പശുവാണെന്നു ഞങ്ങൾ ഊഹിച്ചു,

"എറിയണ്ട മാപ്പിളേ, ദൈവത്തെ വിചാരിച്ചു ഇനി എറിയല്ലേ. ഞാൻ തെളിച്ചുകൊണ്ടുപോയ്ക്കോളാം." ആ സ്ത്രീ മാപ്പിളയോടു പറഞ്ഞു.

"അതൊന്നും ഞമ്മളെരുത്ത് ഇഞി നടക്കൂല. മൂന്നാമത്തെ തബെണ്യാ ഈ പജ്ജ് ഞമ്മളെ പററിക്കണതു്. ആലെ കെട്ടാതെ ഞമ്മൾ സമ്മതിക്കൂല, ആരാന്റെ ബെളീലിക്ക് പജ്ജിനെ ബിട്ടുംബം അയിന്റെ കൊണം എന്തിരിത്താന്നു് ഇങ്ങക്ക് തിരിയണങ്കി ആലക്കൂലി കൊടുക്കണം. ബെളനസ്ടോം കൊടുക്കണം." മാപ്പിള ഉറപ്പിച്ചു പറഞ്ഞു നടക്കാൻ തുടങ്ങി.

"ദൈവത്തെ ഓർത്ത് അങ്ങിനെയൊന്നും ചെയ്യല്ലേ മാപ്പളേ. ആ പയ്യിനെക്കൊണ്ടാണു് ഞാനും എന്റെ കുട്ടീം കഴിയണതു്. ഞാൻ വേണംച്ചിട്ടു് വെളിയിലേയ്ക്കു് വിട്ടാക്കീതല്ല. കാണാതെ പോന്നതല്ലേ? ഇനി ഞാൻ നല്ലോണം

നോക്കിക്കോളാം."

"അതൊക്കെ ങ്ങളെ കാര്യം. ഞമ്മക്കൊക്കെ തിരിംപ്പോളീ· അഞ്ചുറിപ്പീടെ നസ്ടം ഇന്നി പജ്ജ് വരിത്തിരിക്ക്ണ്. അതു കിട്ടാതെ ഞമ്മൾ സമ്മതിക്കൂല."

അവരുടെ വാദപ്രതിവാദം ഇത്രയും ആയ സ്ഥിതിക്കു ഞങ്ങൾക്കതിൽ ഇടപെടാതെ നിവൃത്തിയില്ലെന്ന മട്ടായി. സമയം രാത്രിയാകുന്നു.

"പോട്ടെ സാരല്യ, ആ സ്ത്രീ പശുവിനെയുംകൊണ്ടു പോയ്ക്കോട്ടേ. ഇത്രയും വാശിപിടിച്ചാലോ മമ്മതെ" ഞാൻ സമാധാനിപ്പിക്കാൻ ശ്രമിച്ചു.

അപ്പോഴേ മുഹമ്മതിനു എന്നെ മനസ്സിലായുള്ളു. എൻെറ അഭിപ്രായം മുഹമ്മത് സ്വീകരിക്കാൻ നിർബന്ധിതനായിരുന്നു. എന്തെന്നാൽ ചെറുപ്പത്തിൽതന്നെ ഞങ്ങൾ തമ്മിൽ വളരെ അടുപ്പത്തിലായിരുന്നു.

ആ സ്ത്രീയോടു പശുവിനേയും കൊണ്ടുപൊയ്ക്കൊള്ളാൻ പറഞ്ഞപ്പോൾ അവൾ കൃതജ്ഞതാസൂചകമായി ഞങ്ങളെ നോക്കിക്കൊണ്ടു പശുവിനേയും തെളിച്ചു കടന്നുപോയി·

"അപ്പോ—ങ്ങളെന്നേ ബന്ന്. ആ ഇത് ഞമ്മളെ ബാസാരല്ലേ. ങ്ങള് രണ്ടാളുംകൂടെ ഒത്തുകൂടീർക്കണല്ലോ." മുഹമ്മതിൻെറ റിമാർക്ക്സിൽ ഞങ്ങൾ സന്തോഷിച്ചു. ഞങ്ങളെപ്പോലെതന്നെ മുഹമ്മതും ഞങ്ങളൊത്തുചേർന്നതിൽ സന്തോഷിക്കുന്നുണ്ടെന്നു ആ വാക്കിൽ സ്ഫുരിച്ചിരുന്നു.

പക്ഷെ എൻെറ ചിന്ത മറ്റൊരു വഴിക്കു തിരിഞ്ഞു. എനിക്കു പരിചയമില്ലാത്ത ആ സ്ത്രീ ഏതായിരിക്കും? അവിടങ്ങളിലുള്ള മിക്ക ആളുകളെയും എനിക്കു പരിചയമാണു്.

"ഏതാ മുഹമ്മതെ ആ സ്ത്രീ?" ഞാൻ ചോദിച്ചു.

"എന്താ അയിച്ചീല്യം കണ്ണുബെച്ചോ? ഓള് ഒരു ജഗലന്ന്യാ. പക്കെങ്കില് ഞമ്മളെബടെള്ളോല്കാർക്കും ഓള് ബയങ്ങൂല. അത് അക്കംപക്കത്തിള്ളോര് അറിയേലോ—ദൂരത്ത്ന്ന് ബരുന്നോലായിട്ടാരേല്ക്ക്കോള്." മുഹമ്മത് അവളെപറ്റിയുള്ള അഭിപ്രായം പാസ്സാക്കി.

പിന്നീടു മുഹമ്മതുമായിട്ടുള്ള സംസാരത്തിൽ അവളുടെ പേരു് ദേവകി എന്നാണെന്നും ഒരു കുട്ടിയും അവളും മാത്രമേ വീട്ടിലുള്ളു എന്നും, ഒരു പശു ഉള്ളതിൻെറ പാൽവിറ്റും, മറ്റും ആണു് അവൾ കാലം കഴിക്കുന്നതെന്നും ഞാൻ മനസ്സിലാക്കി.

അങ്ങനെ ഞങ്ങൾ പല വർത്തമാനങ്ങളും പറഞ്ഞു് അന്നു പിരിഞ്ഞു.

പിറ്റേദിവസം ഞാൻ വാസുവിന്റെ വീട്ടിലേക്കു പുറപ്പെട്ടിരിക്കയായിരുന്നു. മഴയുടെ ആരംഭമൊന്നും അനുഭവപ്പെട്ടായ്കയാലും, കഷ്ടിച്ചു ഒരു മൈൽ മാത്രമെ അകലമുള്ളു എന്നതുകൊണ്ടും ഞാൻ കുട എടുത്തില്ല.

എന്നാൽ പാതി വഴിയെത്തിയപ്പോഴേക്കും മഴ ചാറാൻ തുടങ്ങി. അടുത്തു കയറി നിൽക്കാൻ പീടികകളോ മറ്റോ കാണാത്തതിനാൽ, ഞാൻ കയ്യിലുണ്ടായിരുന്ന ചെറിയ ഉറുമാല തലയിലിട്ട് ആ പഴയ നിരത്തിലൂടെ വേഗം നടന്നു. പക്ഷെ അല്പം നടന്നപ്പോഴേക്കും മഴയുടെ ശല്യം അധികമായതിനാൽ, ഒരു സ്ഥലത്തു കയറി നിൽക്കാതെ ഗത്യന്തരമില്ലെന്ന ഘട്ടമായി, അടുത്തു കണ്ട ഒരു ചെറിയ വീട്ടിലേയ്ക്കു ഞാൻ സംശയത്തോടെ കയറിച്ചെന്നു.

പുറത്തു ആരെയും കാണായ്കയാൽ, അന്യവീട്ടിൽ ആരും കാണാതെ കയറി നിൽക്കുന്നതു ശരിയല്ലല്ലോ എന്നാലോചിച്ചു, "ഇവിടെ ആരും ഇല്ലല്ലെ" എന്നു ഞാൻ വിളിച്ചുചോദിച്ചു.

"ആരാത്. ഇതാ വരുന്നു." അകത്തുനിന്നു ഒരു സ്ത്രീ ശബ്ദം മറുപടി തന്നു.

അവൾ പുറത്തു വന്നപ്പോഴാണ് ആ ശബ്ദം ഞാൻ തലേദിവസം കേട്ട ശബ്ദമായിരുന്നെന്ന് മനസ്സിലായതു. ഞാൻ പരുങ്ങലിലായി. അവരെപ്പറ്റി പല അപവാദങ്ങളും ഞാൻ ഇന്നലെ തന്നെ കേട്ടതാണ്. ഞാനിവിടെ വന്നതു ആരെങ്കിലും കണ്ടാൽ?

"ഞാൻ കുട എടുത്തില്ല. മഴ ശല്യപ്പെടുത്തിയപ്പോൾ ഇവിടെ കയറിയതാണ്. നിങ്ങളുടെ വീടാണെന്നു ഇപ്പോഴെ മനസ്സിലാക്കിയുള്ളു." അവൾ എന്തു വിചാരിക്കുമോ എന്ന സംശയത്താൽ ഞാനവിടെ വരാനുണ്ടായ കാരണം വിവരിച്ചു.

"ഇരിക്കൂ. മഴ തോർന്നിട്ടു പോകാം, അതല്ല തിരക്കുണ്ടെങ്കിൽ ഞാനൊരു കുട തരാം. പിന്നീട് ഇങ്ങോട്ടെത്തിച്ചാൽ മതി. പക്ഷെ വളരെ പഴയ കുടയാണ്." അവൾ പുഞ്ചിരിയോടെ പറഞ്ഞു.

"വലിയ തിരക്കൊന്നുമില്ല. മഴ ഇപ്പോൾ വിടുമെന്നാണ് തോന്നുന്നതു. എന്നിട്ടു പോവാം" ഞാൻ അവിടെ നിലപ്പടിയിൽ കയറി ഇരുന്നിട്ടു പറഞ്ഞു.

എനിക്കെതിർവശത്തായി വാതിൽപ്പലകയും പിടിച്ചുകൊണ്ടു അവൾ നിൽക്കുകയാണ്. ഞാൻ അവളുടെ ആകൃതി സൂക്ഷിച്ചു നോക്കി. ഇന്നലെ ഞാൻ അവളെ കണ്ടിരുന്നെങ്കിലും അത്ര ശ്രദ്ധിച്ചിരുന്നില്ല.

കഷ്ടിച്ചു ഒരു 25 വയസ്സു പ്രായം കാണും. സൌന്ദര്യവതിയല്ലെങ്കിലും വിരൂപയല്ല. ഒരു കരയൻ മുണ്ടും ബ്ളൌസും മാത്രമേ ധരിച്ചിട്ടുള്ളു. അതു വൃത്തിയുള്ളതായിരുന്നു. കണ്ടാൽ കുലീനതയില്ലെങ്കിലും ആകെക്കൂടെ അവൾക്കൊരാകർഷതയുമുണ്ടായിരുന്നു.

ഞങ്ങൾ മൌനമായങ്ങിനെ അൽപ്പസമയം കഴിച്ചു.

"ഇന്നലെ നിങ്ങൾ പറഞ്ഞില്ലെങ്കിൽ ആ മഹമ്മത് പയ്യിനെ അലയിൽകെട്ടുമായിരുന്നു. അവൻ അത്ര ദുഷ്ടനാണ്." അവൾ മൌനം ഭഞ്ജിച്ചു.

"ഇവിടെ ആരൊക്കെയാണുള്ളതു" ഞാൻ വിഷയം മാറ്റാൻ ചോദിച്ചു:

"ഇവിടെ ഞാനും എന്റെ കുട്ടിയും." കുട്ടിയുടെ അച്ഛൻ ലോറി ഡ്രൈവറാണ്. അദ്ദേഹം ഇടയ്ക്കേ വരാറുള്ളു. കുട്ടി ഉറങ്ങാണ്.

പെട്ടെന്നു എനിക്കു എന്റെ നില ഓർമ്മവന്നു. ഒരു വേശ്യയെന്നു പരക്കെ അറിയപ്പെടുന്ന ഒരു സ്ത്രീയുമായി ഞാൻ തനിച്ചു വർത്തമാനം പറഞ്ഞിരിക്കുകയാണ്. വല്ലവരും കണ്ടാൽ എനിക്കു വെളിയിൽ തല നിവർത്തി നടക്കാൻ കഴിയുമോ? പക്ഷെ സമുദായം പല വ്യക്തികളേയും അന്യായമായി കുറ്റം ചുമത്തി പുറം തള്ളിയ പല കഥകളും ഞാൻ കേട്ടിട്ടുണ്ട്. ഇവരുടെ പേരിലുള്ള ആരോപണവും അങ്ങിനെ അടിസ്ഥാനരഹിതമാണെന്നു വരുമോ?

ഏതായാലും അവളുടെ സംഭ:

ക്ഷണത്തിനും ഒരു വശ്യതയുണ്ടായിരുന്നു. മഴയും തോരാനുള്ള ഭാവമില്ല. ഞാൻ അവരെപ്പറ്റിയുള്ള വിവരങ്ങൾ മുഴുവൻ അറിയാൻ ആഗ്രഹിച്ചു. പക്ഷെ എങ്ങിനെയാണു സംഭാഷണം തുടരേണ്ടതെന്നു പിടി കിട്ടിയില്ല.

"നിങ്ങളിവിടെ താമസമാക്കിയിട്ടു എത്ര കാലമായി?" ഞാൻ ചോദിച്ചു.

ഒരു കൊല്ലം കഴിഞ്ഞു. അന്ന് അദ്ദേഹത്തിനു ദിവസേന ഇവിടെ വരാൻ കഴിഞ്ഞിരുന്നു. ലോറി ഈ വഴിക്കായിരുന്നു ഓടിച്ചിരുന്നതു്. പക്ഷെ ആ പ്രവൃത്തി കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു ഇവിടം വിടേണ്ടിവന്നു. ഇപ്പോൾ പൊള്ളാച്ചിയിലാണു്. എങ്കിലും മാസത്തിൽ ഒരിക്കലെങ്കിലും വരാതിരിക്കയില്ല."

മഴ മുറുകി വരികയാണ്. സമയം സന്ധ്യയാകുന്നു. ഞാനവിടെ നിന്നു ഇറങ്ങിപ്പോകുന്നതു ആരെങ്കിലും കണ്ടാലോ? അല്ലെങ്കിൽ കണ്ടാൽതന്നെ എന്തു? അതെല്ലാം സാധാരണയല്ലേ? സമുദായത്തിൽ നിലയും വിലയുമുള്ളവർ എത്ര പേർ അവളുമായി രഹസ്യബന്ധം പുലർത്തുന്നുണ്ടാവാം .... ഞാനവളുടെ മുഖത്തേക്കു സൂക്ഷിച്ചു നോക്കി. ആ കണ്ണുകൾക്കു എന്തൊരു വശ്യത!

"നിങ്ങളുടെ ഭർത്താവു് എവിടത്തുകാരനാണു്. നിങ്ങൾക്കു ചെലവിനെല്ലാം ശരിക്കു തരാറുണ്ടോ?" ഞാൻ അവളോടു കാരുണ്യം ഉള്ളതായി നടിച്ചുകൊണ്ടു ചോദിച്ചു.

"അദ്ദേഹത്തിന്റെ വീടു് ഒറ്റപ്പാലത്താണ്. കുടുംബപ്രാരബ്ധം ധാരാളമുള്ള ആളായതു കൊണ്ടു കുറെ ബുദ്ധിമുട്ടാണു്. എങ്കിലും ഈ പയ്യിനെ അദ്ദേഹം വാങ്ങിത്തന്നതാണു്. പയ്യിന്റെ പാൽ വിറ്റു് ഒരുവിധം കഴിഞ്ഞുകൂടുന്നു." അവൾ അവളുടെ ദയനീയത വെളിപ്പെടുത്തി.

"കഷ്ടം ഈ ഡ്രൈവറന്മാരെല്ലാം അങ്ങിനെയാണു്. അവർക്കു ചെല്ലുന്നദിക്കിലെല്ലാം ഭാര്യമാരുണ്ടാകും. പിന്നെ എങ്ങിനെയാണു എല്ലാവരുടെയും കാര്യം നോക്കാൻ സാധിക്കാ."—ഞാൻ പറഞ്ഞു.

അവൾ ഒന്നും പറഞ്ഞില്ല. എന്റെ അഭിപ്രായം അവൾക്കു രസിച്ചിരിക്കുമോ എന്തോ?

"നിങ്ങൾ വളരെ ബുദ്ധിമുട്ടിയല്ലേ കഴിയുന്നതു്. ഇതാ തൽക്കാലം ഇതിരിക്കട്ടെ. കഴിയുന്ന സഹായമെല്ലാം ഞാൻ ചെയ്യാം." ഞാനൊരു 5 ഉറുപ്പികയുടെ നോട്ടെടുത്തു അവൾക്കു നീട്ടിക്കാണിച്ചു. കൂടെ ഒരു ശൃംഗാരച്ചിരിയും.

ആ സ്ത്രീയുടെ ഭാവം ആകെ മാറി. അവൾ പുച്ഛമായി എന്നെ നോക്കിക്കൊണ്ടു പറഞ്ഞു. "ഞാൻ വളരെ കഷ്ടപ്പെട്ടാണു കഴിയുന്നതു് വാസ്തവംതന്നെ. പക്ഷെ നിങ്ങൾ വിചാരിക്കുന്നപോലെ ജീവിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. നിങ്ങളൊരു മര്യാദക്കാരനാണെന്നുദ്ദേശിച്ചാണു ഞാൻ ഇത്ര സ്വാതന്ത്ര്യമായി സംസാരിക്കാൻ വന്നതു്. ഈ തെമ്മാടികളുടെ ഇടയിൽ ഒരു നല്ല മനുഷ്യൻ ഉണ്ടാകുമെന്നു വിശ്വസിച്ചതു എന്റെ തെറ്റാണ്."

ഞാൻ അന്തം വിട്ടു ഇരുന്നുപോയി. ഇതുവരെ ഞാൻ ഒരു വേശ്യയാണെന്നു ധരിച്ച ആ സ്ത്രീ എന്നെ ധിക്കരിക്കുന്നെന്നു മാത്രമല്ല, ആ പ്രദേശത്തുള്ളവരെ ഒന്നിച്ചു കുറ്റപ്പെടുത്തുന്നു. എനിക്കു അവിടെ നിൽക്കാൻ കഴിയാതെയായി, ഞാൻ എഴുന്നേറ്റു.

"ക്ഷമിക്കണം. ഞാൻ ചില തെറ്റിദ്ധാരണയാൽ ഇത്രയും ചോദിച്ചതാണ്." ഞാൻ വിഷണ്ണനായി ഇത്രയും പറഞ്ഞു് മഴയെക്കൂടെ വകവയ്ക്കാതെ ഇറങ്ങി നടന്നു. ഒന്നു തിരിഞ്ഞു നോക്കാനുള്ള ധൈര്യംപോലും എന്നിൽ അവശേഷിച്ചിരുന്നില്ല.

ഞാൻ അവളുടെ പടി കടന്നപ്പോഴേക്കു വാസു എന്നെയും തിരഞ്ഞു വരുന്നുണ്ടായിരുന്നു. "ഓഹോ താനും പെട്ടോ അവളുടെ വലയിൽ. ഞാൻ കാത്തിരുന്ന മട്ടു ഇങ്ങനെ ഒരു ചരക്കു വഴിക്കുണ്ടാകുമ്പോൾ പറഞ്ഞ സ്ഥലത്തും സമയത്തും മനുഷ്യനെത്താൻ കഴിയുമോ?" വാസു പരിഹാസച്ചിരിയോടെ പറഞ്ഞു.

"അങ്ങിനെയൊന്നുമില്ല" ഞാൻ ഇളിഭ്യച്ചിരിയോടെ പറയാൻ തുടങ്ങിയെങ്കിലും, "അതൊക്കെ അവിവാഹിതരായാൽ അങ്ങിനെയൊക്കെ ഉണ്ടാകും. ഏതായാലും മഴ കൊള്ളാതിരിക്കാൻ ഒരു കുട എടുക്കാമായിരുന്നില്ലേ" എന്നു ഇടയിൽ കയറി പറഞ്ഞു സ്നേഹിതൻ എന്നെ സമാധാനിപ്പിച്ചു.

ഞാൻ എന്റെ വഷളത്തരത്തെ മറ്റാരോടും പറഞ്ഞില്ലെങ്കിലും അന്നുമുതൽ അവളുടെ കാമുകന്മാരുടെ ലിസ്റ്റിൽ എന്റെ പേരും കൂടെ ഉൾപ്പെടുത്താൻ അവിടത്തുകാർ മറന്നില്ല.

ഞാൻ ഇന്നും ചിന്തിക്കുകയാണു എന്റെ അനുഭവങ്ങൾതന്നെ ആയിരിക്കില്ലെ മററു അവളുടെ കാമുകന്മാരെന്നു പറയുന്നവർക്കും അവളെ വേശ്യയെന്നു മുദ്ര കുത്തുന്നവർക്കും ലഭിച്ചിരിക്കുക.



# മലയാളത്തിലെ വികടസരസ്വതി

[പഴയ മലയാളത്തിലെ ഹാസ്യസാഹിത്യത്തെപ്പറ്റി ലേഖകൻ കഴിഞ്ഞ ലക്കത്തിൽ പ്രതിപാദിച്ചിരുന്നു. പിന്നീടുള്ള കാലഘട്ടത്തിലെ ഹാസ്യസാഹിത്യമാണ് ഈ ലേഖനത്തിലെ വിഷയം]

(മാടശ്ശേരിൽ മാധവ വാര്യർ)

ഏറെപ്പറിച്ച് അരെയും പാണ്ഡിത്യംകൊണ്ടു തന്റെ പ്രജകളാക്കാൻ കെല്പുള്ള തമ്പുരാക്കന്മാർ തിരുവനന്തപുരത്തും കൊടുങ്ങല്ലൂരും കോഴിക്കോട്ടും ധാരാളമുണ്ടായിരുന്നു. പക്ഷെ മലയാളത്തിൽ പേരു കേട്ടതും മലയാളം മലയാളമായി സൃഷ്ടിച്ചതും ഇവരാരുമല്ല. കുറച്ച് അറിവും, നിറച്ചു ഫലിതവും ഉണ്ടായിരുന്ന കുറെ വിഡ്ഢിനമ്പൂരിമാർ, ഇന്നത്തെ സർറിയലിസ്റ്റുകാരും, ഇന്നലത്തെ റിയലിസക്കാരും അവർക്കു കുമ്പിടണം. സംസ്കൃതമാകുന്ന മുതലാളിയുടെ പാടത്തു പണിയെടുത്തു കഴിഞ്ഞ കൈരളിയെ

മുടിയില്ലാത്തൊരു മുണ്ടുകൊണ്ടു മുടിയും
മൂടിട്ടുവൻകുറവും
ചൂട്ടുകൊണ്ടരിവാൾ പുറത്തു തിരുകി
പ്രാഞ്ചിക്കിതച്ചങ്ങനെ
നാട്ടൻകച്ചയുടുത്തു മേനി മുഴുവൻ
ചേറും പുരണ്ടിപ്പൊഴി
പ്പാടത്തുന്നു വരുന്ന നിൻവരവു
കണ്ടേറെക്കൊതിക്കുന്നു ഞാൻ.

ഏറെ കൊതിക്കുംപടി ഇങ്ങനെ ചിത്രീകരിക്കാൻ സാധിച്ച ഒരു റിയലിസ്റ്റു കവിയുടെ പാടവം ഇന്നുള്ള കവികൾക്കും ഏറെ കൊതി നൽകുന്നതാണ്. ഈ പൂന്തോട്ടം നമ്പൂതിരിയുടെ കൊയ്ത്തുകാരിയുടെ പിറകെ പോയി ഒരു വിനോദപ്പൂന്തോട്ടം സൃഷ്ടിച്ചവരാണു വെണ്മണി നമ്പൂരിമാർ. ഉദയത്തെ പ്രസവമുറിയിലെ ചപ്പുപിളയിൽ കിടക്കുന്ന തള്ളയും പിള്ളയുമാണെന്നും കിഴക്കൻ ദിക്കായ വേശ്യസ്ത്രീ പറ്റിയ അബദ്ധംകൊണ്ടുണ്ടായ ശിശുവാണു സൂര്യനെന്നും അതിമോഹം നാടകത്തിൽ വർണ്ണിച്ച നമ്പൂരിയെ ഏറെ അനു



ഗ്രഹിച്ചതും വികടസരസ്വതിയാണ്. വെണ്മണി നമ്പൂതിരിമാർ സംസ്കൃതവൃത്തങ്ങളിൽ നമ്പിയാരെ പിൻതുടർന്നവരാണ്. വിനോദത്തിനു വക നൽകാൻ ജീവിതം ഫലിതക്കണ്ണടയിൽ ക്രൂടികണ്ടവരാണ്. തെറിക്കുത്തരം മുറിപ്പത്തലെന്നു തന്നെ കവിപുഷ്പമാലയിൽ തെളിയിച്ചവരാണ്. കടുത്ത ശൃംഗാരവും മുഴുത്ത ഫലിതവും കൊഴുത്ത വിനോദവും കൊണ്ടായിരുന്നു ഇവർ മലയാളത്തെ പൂജിച്ചതു്. ചേർത്തലെ കുറച്ചുമുമ്പുകാലംവരെ കേട്ടുകൊണ്ടിരുന്നതും കൊടുങ്ങല്ലൂർ അലരല്ലുന്നതുമായ തെറിപ്പാട്ടിനു സാഹിത്യത്തിൽ പ്രവേശനം നൽകിയവരാണ് ഇവരെന്നു പറയുന്നവരോടു, തകഴിയുടെ 'പുതുമലരു' ബഷീറിന്റെ 'ശബ്ദങ്ങളും' താലോലിക്കാൻ മടിയില്ലാത്ത തലതിരിഞ്ഞവർ ഉള്ള നാട്ടിൽ ഒരു സമാധാനവും പറയേണ്ട ആവശ്യമില്ല. അന്നത്തെ സാഹിത്യചക്രവർത്തിയായിരുന്ന കേരളവർമ്മ വലിയ കോയിത്തമ്പുരാനെക്കൊണ്ട് അക്ഷരശ്ലോകമത്സരത്തിൽ മാത്രമല്ല കവിതയിലും 'അച്ഛ,ചൊല്ലിച്ചവരാണ്'. ശാകുന്തളം തർജ്ജമയിൽ വേണ്ടത്ര നിഷ്കർഷയില്ലെന്നു തെളിയിക്കാൻ 'കോഴിപ്പുണ്ടായ നമ്മെ പതിച്ചിതൊട്ടു പിടിച്ചെന്തിനായ് മാന്തുന്നു' എന്നു കളിയാക്കിയവരാണ്. കുഞ്ഞുക്കുട്ടൻ തമ്പുരാൻ ഗൗരവം കുറച്ചു കൂടുതലുള്ള ആളായിരുന്നു എന്നാലും അദ്ദേഹവും ഇതിൽ വിരുതനായിരുന്നു. 'ഉപ്പുകൽക്കേളുമ്പ്' കൊണ്ടു 'കലടാശജ്വപട്ടാഭിഷേകം', കൂടി ഈ വികൃതി നടത്തി സത്യത്തിനു വേണ്ടി എല്ലാം ത്യജിച്ചപ്പോൾ ഹരിശ്ചന്ദ്രൻ ചിരിച്ചിട്ടു നാൻ എന്നു പറയാനും അതിനു സമ്മാനം വാങ്ങാനും അദ്ദേഹത്തിനു സാധിച്ചു. സമ്മാനം കൊടുത്ത

ളുഭാഷാപോഷിണിസഭയും. നാടകഭ്രമത്തിനു നല്ല മറുമരുന്നായിരുന്നു ചക്കീചങ്കരം. അതു കുംഭാണ്ഡന്റെ വൻഗദകൊണ്ടുള്ള അടി മാത്രമല്ല. അക്ഷരമറിയാൻ മേലാത്ത ചക്കീചങ്കരന്മാരുടെ നാമങ്ങളെ മുൻനിറുത്തി നായികാനായകന്മാർ പ്രേമലേഖനവ്യവസായം നടത്തുന്നതും, ആദർശദമ്പതിമാരാണെന്നു കരുതി നമ്മൾ പൂജിച്ച 'ഇന്ദുലേഖാമാധവന്മാർ, പരിഷ്കാരഭ്രമം കൊണ്ടു് മദ്യപാനികളാകുന്നതും അവർക്കു ചേന്ന ആദർശങ്ങൾ മലയാളത്തിനു ചേന്നതല്ലെന്നു സ്ഥാപിക്കുന്നതും, എഴുത്തറിയാൻ പാടില്ലാത്തതു കൊണ്ടു മാത്രമാണു താൻ നാടകമെഴുതാതിരുന്നതെന്നു പറയിക്കുന്നതും എല്ലാം ഒന്നാംതരം ചിരിക്കു വക നൽകുന്നതാണു്. കവിതാഭ്രമത്തിനു നല്ല തല്ലവും ധാരയുമാണു 'തൊണ്ടുമാഹാത്മ്യം',

'കാലിണരണ്ടും തൊഴുമാദരാൽ
വന്ദിക്കുന്നേൻ
വാലുള്ള ഹനുമാൻ ശ്രീരാമനെ
യെന്നപോലെ'

എന്നു പ്രസംഗഭ്രമക്കാരെയും, ശബ്ദഭ്രമക്കാരെയും ഒരുപോലെ കിത്തിപ്പൊറുപ്പിക്കാത്ത പരിഹാസം എഴുതാനും മുൻഷിരാമക്കുറുപ്പിനു മടിയില്ലായിരുന്നു.

നാടകഭ്രമക്കാരെ കുറുപ്പു ചാടിച്ചതുപോലെയാണു 'കേസരി' അന്നേ നിബന്ധമില്ലാത്ത 'കള്ളത്തിൽ പേയത്തു നീക്കോലിയെ കണ്ടതു' 'മകൾ തെരഞ്ഞേടം മരുമകൻ മദ്രാസിൽ നിന്നു വന്നതും' എന്നെല്ലാം പൂർവാപരബന്ധമില്ലാത്ത പാഞ്ഞോടിപരിണയം നോവലിനു അനുസൃതം കുറിച്ചതു്. എന്നാൽ ഇതുപയോഗിച്ച വേറൊരു വികൃതി ഒരു നോവൽ തന്നെ എഴുതി കേസരിയെ മൂഷികനാക്കുകയും ചെയ്തു. 'തെക്കേതലക്കലെ തൂത്തരിപ്പുക്കളെ വാനരനായകന്മാരൊട്ടുക്കീടിനാൻ'

എന്നതു 'തെക്കേതലക്കലെ
തുത്താരിപ്പൂക്കളെ
വാനരനായ-കന്മാരൻ-ഒട്ടുക്കി
നാൻ'

എന്നു വ്യാഖ്യാനിച്ച നാട്ടെഴുത്തച്ഛന്റെ ചിത്രം ഇന്നും നിറംമങ്ങാത്തതാണു്. അമ്മായിപഞ്ചതന്ത്രം രചിച്ച കാരട്ടു് അച്യുതമേനോനും ഈ കോലാഹലം കണ്ടവനാണു്. സാഹിത്യം ഒരു വികടന്റെ വിളയാട്ടത്തിനുള്ള രംഗമാണെന്നു തന്നെയായിരുന്നു ഒട്ടുവിൽ കുഞ്ഞികൃഷ്ണമേനോനു് ഒട്ടുവിൽ വരെ വിചാരം. ഗദ്യത്തിലും പദ്യത്തിലും അദ്ദേഹം ഒന്നാന്തരം വികൃതികൾ ചമച്ചിട്ടുണ്ടു്. അന്നത്തെ കവികൾ പലരും കവിപുഷ്പമാലയും, കവിഭാരതവും, രാമായണവും ചമച്ചപ്പോൾ ഇവരുടെ വഴിപിഴച്ച പോക്കിനെ ചൂണ്ടിക്കാണിക്കാൻ 'കവിമൃഗാവലി' ചമച്ചു രസിച്ചും രസിപ്പിച്ചും ഈ പ്രസ്ഥാനത്തിനു് അദ്ദേഹം വിരാമമിട്ടു. കവികൾ എല്ലാം പോത്തു, കരടി, തുടങ്ങിയ ദുഷ്ടമൃഗങ്ങളാണു്. കഴുതപ്പട്ടവും അദ്ദേഹം ചിലർക്കു നൽകി. 'സന്ദേശത്തിനും ഒരു പാരഡിയാണു 'കടാക്ഷസന്ദേശം.' നായകൻ നായികയ്ക്കല്ല നായികസന്ദേശം നായകനാണു് അയയ്ക്കുന്നതു്. വഴി പറയുന്നില്ല. വഴിയിൽ നിന്നു് ആളെ ചൂണ്ടിക്കാണിച്ചേക്കാമെന്നും കടാക്ഷം ചെന്നു കാഴ്ചും പറഞ്ഞാൽ മതിയെന്നുമാണു നിർദ്ദേശവും. അപരാധിയായ 'അന്തർജനവും' 'പട്ടിക്കഥയും' ഒന്നാന്തരം ചിരിക്കു വക നൽകുന്ന പദ്യങ്ങളാണു്. പ്രത്യേകിച്ച 'വിചാരണയിൽ' ജയിക്കാമെന്നു വിചാരിച്ചു വന്നവരെകൊന്നുകളത്തിക്കത്തക്കവണ്ണം അന്തർജനം തെളിവു കൊടുക്കുന്നതു 'നാട്ടുംണ്ണെന്ന ബാരിസ്റ്ററും വിരൽ കടിച്ചു സലാം കൊടുക്കുന്നതും' അന്തർജനത്തിന്റെ കാമചാരവശ്യത്തിനു വിധേയരായ ശ്രുംഭന്മാർ 'മല്ലീശരന്റെ വികടപ്പണി'യുടെ പരസ്യങ്ങളാണെന്നും എടുത്തു പറയുവാനും അദ്ദേഹത്തിനു മടിയില്ല. സാധാരണക്കാർക്കു മനസ്സിലാകുന്ന ഗദ്യമെഴുതിയ ചന്തുമേനോനും ഒരു പിടിയും അർക്കാകിട്ടാത്ത വിധത്തിൽ ഗദ്യത്തിൽ 'കൃമ്മീരവധ'ങ്ങൾ രചിച്ച സി. വി. രാമൻപിള്ളയും ഫലിതംകൊണ്ടു കൈ കഴുകിയവരായിരുന്നു. 'എനിക്കു വല്ലവരോടും സ്നേഹമു

ണെങ്കിൽ അതു ചപ്പനായ മാധവനോടാണെന്നു് കുലവധൂടിയായ ഇന്ദുലേഖയെക്കൊണ്ടു പറയിക്കാനും, ട്രെയിൻ ഓടുന്നതു യോഗി അതിന്റെ എൻജിൻ മുറിയിലിരുന്നു ഗണപതിഹോമം ചെയ്യുന്നതുകൊണ്ടാണെന്നു ഭാര്യയെ പറഞ്ഞു വിശ്വസിപ്പിക്കാൻ ശ്രമിക്കുന്ന കേശവൻ നമ്പൂരിയെ സൃഷ്ടിക്കാനും, ഏവക്കും അപഹാസ്യനായ സൂരിനമ്പൂതിരിയെയും അതുപോലെ ഏവക്കും സമീപിക്കാവുന്ന സരസനായ ചെറുശ്ശേരിയെക്കൊണ്ടു് എല്ലാമൊരുവിധം നേരെയാക്കാൻ ശ്രമിക്കുന്നതായി കാണിക്കുകയും, ചെയ്യുന്നതും ചന്തുമേനോന്റെ പല വികൃതിത്തരത്തിന്റെ വിളയാട്ടങ്ങളിൽ ചിലതു മാത്രമാണു്. പണ്ടത്തെ കഥാപാത്രങ്ങളെ ഇന്നത്തെ ആളുകളെ മുൻനിറുത്തി സങ്കല്പിച്ചു സി. വി. വേറൊരു വിധത്തിൽ ഭാഷയെ സഹായിച്ചിട്ടുണ്ടു്. അതായതു മാർത്താണ്ഡവർമ്മയിലെ ശംകുവാശാൻ, അമ്മാവന്റെ ശേഷക്കാരനായ മാങ്കായിക്കൽ കൊച്ചുകുറുപ്പ്, ധർമ്മരാജായിലെ കുപ്പശ്ശാർ, മാമവെങ്കിടൻ, പവതിക്കൊച്ചി, രാമരാജാബഹദൂറിലെ കൊടന്ത, കുറുങ്ങോട്ടു കൃഷ്ണക്കുറുപ്പ്, കുഞ്ഞിപ്പെണ്ണു മുതലായ വികൃതപാത്രങ്ങളെക്കൊണ്ടു ഏറെ ചെപ്പും പന്തും സി. വി. കളിക്കുന്നുണ്ടു്. 'തുണെപിടിച്ചു മൂലെക്കെട്ടാൻ പറയുന്ന' കുറുങ്ങോടൻ കൃഷ്ണക്കുറുപ്പിന്റെ കരനാഥനായുള്ള കേസന്വേഷണം കേമമാണു്. 'ഒരു പെന്നരത്തോടു് അഴക്രന്റെ കയ്യൂക്കം കൊണ്ടേച്ചുപോടേ'യെന്നു പറഞ്ഞൊരു കുത്തുംകൊടുത്തു് എന്നു ടിപ്പുവിന്റെ മുടന്തിനു കാരണമാക്കിയ കഥ പറയിച്ചതും ഈ കിഴങ്ങൻ രാജ്യസ്നേഹിയെ ദിവാൻ കേശവപിള്ള ആലിംഗനം ചെയ്യുന്നതും, മഹാരാജാവിന്റെ ആലസ്യംകൊണ്ടു വലിയ ഉദ്യോഗസ്ഥന്മാർ കൊട്ടാരത്തിൽ തന്നെ താമസിച്ചതു് അന്നു അവരെ വീട്ടിലേക്കാകർഷിക്കാൻ കാപ്പിയും ചായയും ഇല്ലാതിരുന്നതുകൊണ്ടാണെന്നു പറയുന്നതും സി.വി.യുടെ വികടപ്പണിയുടെ മകുടോദാഹരണങ്ങളാണു്.

പത്രവും മാസികകളും പ്രചാരത്തിൽ വന്നതിനോടെ ഈ വ്യവസായം ഏറെ വർദ്ധിപ്പിച്ചു. പാവൂർ പി. എസ്സ്. നീലകണ്ഠപ്പിള്ളയുടെ നേതൃത്വത്തിൽ തുടങ്ങിയ വിദൂഷകൻ അന്തസ്സുള്ള വിനോദം ഏറെ നമുക്കു് ഒരു കാലത്തു നൽകി. സീതാരാമനും, നാറാണനും ഈ കളരിയിൽ കച്ചകെട്ടിയവരാണു്. 'നാറാണൻ' (കിടങ്ങൂർ കൃഷ്ണവാരിയർ) രചിച്ച കോതാകേളം ഉമാകേരളത്തിനല്ല മഹാകാവ്യങ്ങൾക്കെല്ലാം അവതാളം വരുത്തിവച്ചു. സീതാരാമന്റെ 'ഹാസ്യപ്രഹാരവും' 'ഹാസ്യരേഖകളും' 'ഏതാനും കഥകളും' മലയാളത്തിൽ പ്രചരിക്കേണ്ട വിനോദത്തിന്റെ എല്ലാ മാതൃകകളും കാണിക്കുന്നതാണു്. പ്രതികൃതി, ഹാസം, പരിഹാസം, നർമ്മം, മർമ്മത്തിനുള്ള നിർദ്ദയമായ കുത്തു, നെഞ്ചത്തു തന്നെയുള്ള കുത്തു്, എല്ലാമിതിലുണ്ടു്.

'തൻകരത്തിലെ കാചം കാഞ്ചനമതായ്ക്കാണും
ശങ്കരക്കുറുപ്പിന്റെ കവിതേ നമസ്കാരം'

എന്ന വരികൾ ജിയുടെ കാവ്യശൈലിയിൽ അദ്ദേഹത്തെ ഉപഹസിക്കാൻ സീതാരാമനുള്ള വൈദഗ്ദ്ധ്യമാണു തെളിയിച്ചതു്. ചെറുകഥ എഴുത്തുകാരൊക്കെ 'ഞാൻ കഥാകാരനായ കഥ' എഴുതിയപ്പോൾ 'തന്റെ ഭാര്യ, കഥകളിലെ നായികമാരുടെ രൂപവും സ്വഭാവവും ഭർത്താവു വിവാഹിതനാകുന്നതിനു മുമ്പു പരിചയപ്പെട്ട യുവതിമാരുടേതായിരുന്നെന്നു കണ്ടുപിടിക്കുകയും, അങ്ങനെ കുടുംബസൗഖ്യം നശിക്കുകയും ചെയ്തതുകൊണ്ടാണു 'ഞാൻ കഥാകാരനാകാഞ്ഞതു്. തന്നു സ്ഥാപിക്കുക എന്ന ശീർഷകത്തിൽ ഏറെ എഴുത്തുകാരുടെയും ഉള്ളുകള്ളികളും പൊള്ളത്തരവും സീതാരാമൻ തൊലിപൊളിച്ചു കാണിക്കുന്നു. ഏറെ പരിശ്രമിച്ചില്ലെങ്കിലും പി. കെ. നാരായണപിള്ളയുടെ ഗാഥ 'മോങ്ങിക്കവിത'യുടെ മുതലെടുത്ത കൃതിയാണു്.

'അരിതന്നെ വേണമോ, അരിതന്നെ വേണമോ?
കരിവാട്ടും കപ്പയും തിന്നുകൂടേ?

എന്നു ഭക്ഷ്യക്ഷാമം മാറ്റാനൊരു വഴിയും.

'വാളും ചുറ്റികയും വളവെന്യേ
മേളിച്ചിട്ടും മലയാളത്തിൽ?

എന്നു പാടി അരിവാളിനു പകരം പടവാളാണു സ്വീകരിക്കുന്നതെന്നു പിഴച്ച വഴിയും, ചൂണ്ടിക്കാണിക്കുവാൻ സീതാരാമനു മടിയില്ല. പ്രതികൃതിയെഴുതാൻ ഇത്ര ലാഘവമുള്ള മറ്റൊരു തൂലികയും ഈയിടെ മലയാളത്തിലുണ്ടായിട്ടില്ല. എന്നാൽ നല്ല കവിതകൾ എഴുതാനും പ്രൗഢമായ വിധത്തിൽ ആർക്കും മനസ്സിലാകാത്ത വിധം സൗന്ദര്യത്തെ വർണ്ണിക്കാനും സീതാരാമനു കഴിവുണ്ടു്.

———

ചെറുകഥ

# മായാത്ത ആ പുഞ്ചിരി

വെള്ളൂർ കെ. സി. തോമസ്

ആകാംക്ഷയോടെ ഞാൻ ആ പോസ്റ്റുകവർ തുറന്ന് ഉള്ളടക്കം എടുത്തു നിവർത്തു. ഒരു ഫോട്ടോയും എഴുത്തും! ഫോട്ടോ എന്റെ ജിജ്ഞാസയെ വർദ്ധിപ്പിച്ചു. അതു ആരുടേതാണെന്നു എനിക്കു ആദ്യം നിശ്ചയം വന്നില്ല. മുറിയിൽ പ്രകാശം കുറവായിരുന്നു. പകൽ വിശ്വതലത്തോടു യാത്രപറഞ്ഞു പിരിഞ്ഞുപോകാൻ ഭാവിക്കുകയായിരുന്നു. അഴിജനാലയുടെ അരികിലേക്കു കസേര നീക്കിയിട്ടിരുന്നുകൊണ്ടു ഞാൻ ആ ഫോട്ടോ കൗതുകപൂർവ്വം പരിശോധിച്ചു.

ഓമനയുടെ—അതെ ആ ബാലികയുടെ—ഫോട്ടോ ആയിരുന്നു, അതു്. എന്റെ കണ്ണും കരളും കുളിരണിഞ്ഞു! ശിഷ്യവാത്സല്യം എന്നെ കോൾമയിർക്കൊള്ളിച്ചു; ലളിതവും കോമളവുമായ ചിന്തകൾ എന്റെ അന്തരാത്മാവിൽ മണിവിളക്കു കൊളുത്തി.

തെല്ലിടനേരത്തേക്കു എനിക്കു പരിസരപ്രജ്ഞയുണ്ടായില്ല! പരുപരുത്ത ജീവൽപ്രശ്നങ്ങൾ എന്നെ തുറിച്ചു നോക്കിയതുമില്ല. ഹൃദയപരിമളസാരം വീശുന്ന ബാല്യത്തിന്റെ മഹിമകൾ എന്റെ ഹൃത്തിലും ചാഞ്ചാടി ഉല്ലസിക്കുന്നതുപോലെ എനിക്കുതോന്നി!

മദ്ധ്യവേനൽ ഒഴിവു പ്രമാണിച്ചു വിദ്യാലയങ്ങൾ അടച്ചതിന്റെ തലേദിവസം ഓമനയുമായി ഞാൻ സംസാരിച്ചതു് ഇന്നലെ എന്നതുപോലെ എനിക്കു ഇന്നും ഓർമ്മയുണ്ടു്. അദ്ധ്യയനം ആരംഭിച്ചിട്ടില്ല, ഞാൻ ക്ലാസ്സുമുറിയുടെ വാതുക്കൽ നിൽക്കുകയായിരുന്നു. ഓമന സഹജമായ ആ മന്ദഹാസവിലാസത്തോടെ എന്റെ അടുക്കൽ വന്നുപറഞ്ഞു.

“സാറേ, അപ്പച്ചൻ പറഞ്ഞു; വരുന്ന ഞായറാഴ്ച എന്റെ ഫോട്ടോ എടുപ്പിക്കുമെന്നു്. സാറിനൊരു ഫോട്ടോതരാം.

ഞാൻ ചോദിച്ചു.—

“അപ്പച്ചന്റേയും ഓമനയുടെയും ഫോട്ടോ എടുപ്പിച്ചിട്ടുണ്ടോ?”

അവൾ പറഞ്ഞു:—

‘‘ഒത്തിരിയെണ്ണമൊണ്ടു്’’

‘‘ഞാനവിടെ വന്നിട്ടു കണ്ടില്ലല്ലോ.”

‘‘എല്ലാം പെട്ടീലാ സാറേ, വെച്ചിരിക്കുന്നേ. ചില്ലിട്ടിട്ടില്ല. അപ്പച്ചന്റേയും അമ്മേടേം എന്റേയും ഒക്കെ ഫോട്ടോ എടുപ്പിച്ചിട്ടൊണ്ടു്. സാറിന്റെ ഫോട്ടോ എടുപ്പിച്ചിട്ടൊണ്ടോ.

“ഉണ്ടു്.”

“ഒത്തിരിയൊണ്ടോ?’’

“ഇല്ല; ഒന്നേയൊള്ളു.”

‘‘അയ്യോ! അതെന്നാ ഒത്തിരി എടുപ്പിക്കാഞ്ഞെ?”

‘‘ങ്ങ് ആ എടുപ്പിച്ചില്ല.’’

എന്റെ ആ അലസമായ മറുപടിയിൽ അദ്ധ്യാപകസഹജമായ നിർദ്ധനതാപവും ഗതികേടും തലയുയർത്തിനിൽക്കുന്നതു് ആ ബാലിക എന്തറിഞ്ഞു!

“മണിയടിക്കാറായോമനേ! ക്ലാസ്സിൽ പോയിരിക്കൂ.

ഞാൻ നിർദ്ദേശിച്ചു. ആ അനുസരണശീല വേഗം അകത്തേക്കു പോയി.

ഓമന അന്നു് വാഗ്ദാനം ചെയ്തിരുന്ന ആ ഫോട്ടോ അങ്ങനെ എന്റെ കയ്യിൽ വന്നുചേർന്നു. ഞാൻ ഫോട്ടോ ദാരിദ്ര്യം അനുഭവിക്കുന്നുണ്ടെന്നു അവൾക്കു മനസ്സിലായിരുന്നു. തന്നാൽ കഴിയും വിധം എന്റെ ആ ദാരിദ്ര്യം പരിഹരിക്കണമെന്നു കരുതി ആ ഗുരുഭക്ത തന്റെ അപ്പച്ചനെ പ്രേരിപ്പിച്ചു് ഫോട്ടോ അയച്ചു തന്നതാണെന്നു ഞാൻ അനുമാനിച്ചു.

എനിക്കു് ഓമനയോടുണ്ടായിരുന്ന വാൽസല്യവും ഓമനയ്ക്കു് എന്റെനേർക്കുണ്ടായിരുന്ന ബഹുമാനവും അത്രയ്ക്കു് അവാച്യമായിരുന്നു. അസാധാരണമായിരുന്നു! ലൗകികാതീതമായിരുന്നു!

വളരെയധികം കുട്ടികളുമായി ഞാൻ അത്ര അടുത്തു പെരുമാറുവാൻ തുടങ്ങിയതു് ആ നാട്ടിൽ വച്ചായിരുന്നു. അവിടെയാണു് എന്റെ അദ്ധ്യാപകവൃത്തി ആരംഭിച്ചതു്. അവിടെ എനിക്കു് ബോധനം നൽകാൻ കിട്ടിയതു്, ഓമന ഉൾപ്പെടുന്ന ക്ലാസ്സായിരുന്നു; രണ്ടാംക്ലാസ്സ്. ഓമനയെ കണ്ട നാൾമുതൽ എന്റെ ചേതന വാൽസല്യമാർദ്ദവമർദ്ദനം അനുഭവിക്കാൻ തുടങ്ങി. ഓമന! ഉവ്വ്. ആ പേരു് അവൾക്കു അന്വർത്ഥമായിരുന്നു.

കഴുത്തുവരെ നീണ്ടുകിടക്കുന്ന കാർകുന്തളം തലയുടെ ഇടതുവശത്തെ ചെരിവിൽനിന്നും വലത്തോട്ടു ചീകി ഒതുക്കി അഗ്രത്തിൽ പട്ടുറിബൺ ഭംഗിയായി ബന്ധിച്ചു് കാതിന്റെ മുകളിൽക്കൂടി അങ്ങ

നെ തൂക്കിയിട്ടിരുന്നു! എന്നാലും ഏതാനും കുറുനിരകൾ, അമ്പിളിക്കീറുപോലെ മിന്നുന്ന ലലാടത്തിൽ നൃത്തം ചെയ്തുകൊണ്ടിരിക്കുന്നു! കറുത്തു വളഞ്ഞ ചില്ലിക്കൊടികൾക്കു കീഴിൽ സദാ ചലിച്ചുകൊണ്ടുനിൽക്കുന്ന ആ മീനൊളിക്കണ്ണുകളിൽ നാകീയ സൗന്ദര്യസമൃദ്ധിയും നിഷ്കപടതയും സ്ഫുരിക്കുന്നു. തുടുത്തുമിന്നുന്ന ആ കോമളാധരങ്ങൾ പുഞ്ചിരിയോടുകൂടി വിടരുമ്പോൾ കപോലക്കുന്നുകളിൽ നുണക്കുഴികൾ തെളിഞ്ഞുകാണാം. വർണ്ണപ്പകിട്ടേറിയ പട്ടുബ്ലൗസ്സും പാവാടയുമാണ്, ആ മിന്നൽക്കൊടി അണിയുക! ആ മാലാഖയുടെ വശ്യമോഹനമായ തേജഃപുഞ്ജത്തിൽ എന്റെ ഹൃദയം അലിഞ്ഞു ലയിച്ചിരുന്നു. ആ വിശുദ്ധിയുടെ വെണ്ണിലാവൊളിയിൽ ഞാൻ നിർവ്വൃതി അസ്വാദിച്ചു. അതിന്റെ പശ്ചാത്തലം എന്റെ ഹൃദയദൗർബല്യമാണോ എന്നു ഞാൻ ഒരിക്കൽപോലും ചിന്തിച്ചിരുന്നില്ല.

ഓമന! എന്റെ ഹൃദയവീണയിൽ ആ മധുരനാമം മുഴങ്ങിക്കൊണ്ടിരുന്നു. ക്ലാസ്സിൽ ഞാൻ ഓമനയ്ക്കു പെൺകുട്ടികളിൽ പ്രഥമസ്ഥാനം നൽകിയിരുന്നു. ബോധനം നൽകുന്നതിനിടയിൽ കുട്ടികളുടെ ശ്രദ്ധയും മനോബന്ധവും പരിശോധിക്കുന്നതിനു വേണ്ടി അവരുടെ മുഖത്തു ഞാൻ കണ്ണെറിയുമെങ്കിലും ആ ഓമനമുഖത്തായിരിക്കും എന്റെ മിഴികൾ അധികസമയവും വിശ്രമിക്കുക.

കുട്ടികളുടെ നമ്പർ തിട്ടപ്പെടുത്തുമ്പോഴും അവരോടു ചോദ്യങ്ങൾ ചോദിക്കുമ്പോഴും അവരെക്കൊണ്ടു വായിപ്പിക്കുമ്പോഴും ഓമനയോടാണ് തുടങ്ങുക. കണക്കു ചെയ്ത സ്ളേറ്റുമായി ഓമന അടുത്തുവരുമ്പോൾ ആ പൊൻതിടമ്പിനെ ഇടത്തുകൈകൊണ്ട് ആശ്ലേഷിച്ചു നിറുത്തിക്കൊണ്ടാണ് ഞാൻ സ്ളേറ്റു പരിശോധിക്കാറ്. യാതൊരു സങ്കോചവും കൂടാതെ ആ ആറാം വയസ്സുകാരി തന്റെ പിതൃസന്നിധിയിൽ എന്നതുപോലെ എന്റെ അടുക്കൽ നിന്നുകൊള്ളും! വാൽസല്യവായ്പിനാൽ ചപലചിത്തനായി ഞാൻ ആ മുഖകമലത്തിൽ ആയിരമായിരം ഉമ്മ വയ്ക്കുവാൻ ഉന്നി പലവട്ടം മുന്നോട്ടു ആഞ്ഞിട്ടുണ്ട്. പക്ഷേ, ഏതോ ഒരു ശക്തി എന്നെ അതിനു അനുവദിച്ചിട്ടില്ല. എന്റെ വാൽസല്യപ്രകടനത്തിന്റെ നേർക്കു ചില കുട്ടികൾ അയക്കുന്ന നോട്ടങ്ങളിൽനിന്നും എനിക്കു അനുമാനിക്കാൻ കഴിഞ്ഞു. എന്റെ പക്ഷപാതം അവർക്കു മനസ്സിലായി എന്ന്. നിഷ്പക്ഷമതിയും ഉൽകൃഷ്ടാശയസമ്പന്നനും ശിക്ഷാക്രമവിദഗ്ദ്ധനുമായ ഒരു അദ്ധ്യാപകനായി തീരുന്നതിനു ഞാൻ വളരെയധികം ഉയരേണ്ടിയിരിക്കുന്നു എന്ന് :: എന്റെ അന്തഃകരണം ശബ്ദിച്ചു! എന്നാൽ സൗന്ദര്യത്തിന്റെയും നിഷ്കളങ്കതയുടെയും ദിവ്യസന്നിധിയിൽ സായൂജ്യസൗഖ്യം അനുഭവിക്കുന്നതു സംസ്കാരശൂന്യതയാണോ എന്നും ഞാൻ ശങ്കിക്കാതിരുന്നില്ല........

ഒരു ദിവസം ഓമന എന്നോടു പറഞ്ഞു:—

"സാറേ, സാറു ഞങ്ങളുടെ വീട്ടിലോട്ടൊന്നു വരണം."

ഞാൻ ചോദിച്ചു:–

"എന്തിനാണോമനേ?"

"ചുമ്മാതെ."

"വന്നാലെന്തുതരും, ഓമനേ?"

'കാപ്പീം അപ്പോം തരാം. പിന്നെ ചോറും കറീം.'

'എനിക്കൊന്നും വേണ്ടോമനേ. ഞാൻ വരുന്നില്ല'

'ങൂഹൂ! ഒക്കൂല്ല; സാറു വരണം'

അവൾ എന്റെ ശരീരത്തോടു ഒട്ടിച്ചേർന്നു നിന്നു. ഏതാനും നിമിഷങ്ങൾ അങ്ങനെ കഴിഞ്ഞു. അപ്പോൾ ഞാൻ ചോദിച്ചു:—

‘ഓമനയുടെ വീട്ടിലേക്കു വളരെ ദൂരമുണ്ടോ?’

‘ഇല്ല. കൊറച്ചു പോയാമതി. സാറു വരണം.’

അവൾ ശാഠ്യം പിടിച്ചു.

‘ങ്ആ പിന്നാകട്ടെ.’

‘ഒക്കുല്ല; നാളെത്തന്നെ വരണം.’

‘നോക്കട്ടെ.’.....

ഞാൻ അവളെ സമാധാനപ്പെടുത്തി അയച്ചു. പിറ്റേദിവസം ഓമന അവളുടെ പിതാവ് കൊടുത്തയച്ച ഒരു കുറിപ്പ് എന്നെ ഏൽപ്പിച്ചു. അത് ഒരു ക്ഷണക്കത്തായിരുന്നു. അന്നു വൈകുന്നേരം ഓമനയോടുകൂടി അവരുടെ വീട്ടിലേക്കു ചെല്ലാൻ. ആ ക്ഷണം സ്വീകരിച്ചു ഞാൻ ചെന്നു.

ഓമനയുടെ മാതാപിതാക്കന്മാർ, ഞങ്ങളെ പ്രതീക്ഷിച്ചായിരിക്കാം, തിണ്ണയിൽ നിൽക്കുന്നുണ്ടായിരുന്നു. ഇടത്തുതോളിൽ പുസ്തകസഞ്ചി തൂക്കി വലതുകൈകൊണ്ട് എന്റെ ഇടതുകയ്യിൽ പിടിച്ച് തുള്ളിച്ചാടി നടന്നുചെല്ലുന്ന പുത്രിയെക്കണ്ട് ആ ദമ്പതിമാർ ലജ്ജയും വാൽസല്യവും കലർന്ന പുഞ്ചിരി തൂകി. അഴകും ആരോഗ്യവും അവരിൽ തത്തിത്തുളുമ്പിനിൽക്കുന്നു.

“അമ്മേ, അമ്മേ, സാറുവന്നു.”

എന്നു പറഞ്ഞുകൊണ്ടു ഓമന തിണ്ണയിലേക്കു ചാടിക്കയറി. ആ മാതാവ് സന്തോഷവും മന്ദഹാസവും സ്ഫുരിക്കുന്ന മുഖത്തോടെ തന്റെ മകളെയും എന്നെയും നോക്കി. ഓമനയുടെ പിന്നാലെ ഞാനും തിണ്ണയിലേക്കു കയറി. അവളുടെ പിതാവ് എനിക്കു കസേര നീക്കിയിടുന്നതിനിടയിൽ പറഞ്ഞു:—

“നിന്റെ സാറു വന്നെങ്കിൽ ഞങ്ങളെന്തു വേണം? നീ വല്ലതും വച്ചിട്ടുണ്ടെങ്കിൽ സാറിനു കൊടുക്ക്.”



‘ഉംഠം. ഞാങ്കൊടുക്കും. കാപ്പീം അപ്പോം കൊടുക്കും.’

ഓമന അകത്തേക്ക് ഓടി. ഏതാനും നിമിഷങ്ങൾ കഴിഞ്ഞപ്പോൾ അകത്ത് പാത്രങ്ങൾ കൂട്ടിമുട്ടുന്ന ശബ്ദം കേട്ട് ഓമനയുടെ അമ്മ വേഗം അങ്ങോട്ടു ചെന്നു. ഗൃഹനാഥൻ എന്റെ അടുക്കൽ ഒരു കസേരയിൽ ഇരുന്നുകൊണ്ടു പറഞ്ഞു:—

“കുറെ നാളായി സാറിനെ ഇങ്ങോട്ടൊന്നു ക്ഷണിക്കണമെന്ന് ഓമന നിർബന്ധിച്ചുതുടങ്ങിയിട്ട്. എനിക്കു വീട്ടിൽ തങ്ങാൻ ഒരു സൗകര്യംകിട്ടാതെന്തുചെയ്യും? ഇനി കുറെ നാളത്തേയ്ക്ക് സ്വസ്ഥതയുണ്ട്. പാടത്തെ വേലയൊക്കെ അവസാനിച്ചു.’

കുറച്ചുനേരത്തെ നിശ്ശബ്ദതയ്ക്കുശേഷം അദ്ദേഹം ചോദിച്ചു:—

‘എങ്ങനെയിരിക്കുന്നു, ഓമന ക്ലാസ്സിൽ?’

ഞാനൊരു അലസഭാവത്തിൽ പറഞ്ഞു;—

‘ഉം തരക്കേടില്ല.’—എന്ന്.

വാസ്തവം പറഞ്ഞാൽ, ഓമനയേക്കാൾ സാമർത്ഥ്യമുള്ള ഒരു കുട്ടിയുമില്ലായിരുന്നു ക്ലാസ്സിൽ! പക്ഷേ അതു ഞാൻ തുറന്നു സമ്മതിച്ചില്ല.

അയാൾ തുടർന്നു:—

‘എന്റെ മൂന്നാമത്തെ കുട്ടിയാണോമന. ആദ്യത്തെ രണ്ടു കുട്ടികളും പ്രസവത്തിനു ശേഷം അധികനാൾ കഴിയുന്നതിനു മുമ്പു മരിച്ചുപോയി! ആറ്റുനോറ്റുണ്ടായതാണോമന. ഇതിനെയെങ്കിലും ദൈവം തന്നെങ്കിൽ!’....

ആ പിതാവിന്റെ കണ്ണും ഇടറി! സഹതാപനിർഭരമായ ഹൃദയത്തോടെ ഞാൻ പറഞ്ഞു:—

‘ദൈവം അധികമായി ഇഷ്ടപ്പെടുന്നവരാണ് ചെറുപ്പത്തിൽ മരിക്കുന്നത്.’

അയാൾ അന്യത്ര നോക്കിക്കൊണ്ട് ഒരു നെടുവീർപ്പിട്ടു. ആ നെടുവീർപ്പിന്റെ പൊരുൾ സന്താനവിയോഗവ്യഥ അറിഞ്ഞിട്ടുള്ളവർക്കേ ധരിക്കുകയുള്ളു. ആ ത്തരം അനുഭവം ആർക്കും ഉണ്ടാകാതിരിക്കട്ടെ എന്നു ഞാൻ ഹൃദയംകൊണ്ടു പ്രാർത്ഥിച്ചു. ഞങ്ങൾ വീണ്ടും മററു പല കാര്യങ്ങളെക്കുറിച്ചും സംസാരിച്ചുകൊണ്ടിരുന്നു.

അപ്പോൾ,—

‘അപ്പച്ചാ! അപ്പച്ചാ! അപ്പച്ചനും സാറും കാപ്പികുടിക്കാൻ വരാൻ’....

എന്നു പറഞ്ഞുകൊണ്ട് ഓമന അങ്ങോട്ട് ഓടിവന്നു.

‘സാറേ! എന്നാൽ നമുക്കിത്രക്കാ

പ്പി'.....

ഗൃഹനാഥൻ എഴുന്നേററു. ഓമന എൻെറ കൈക്കു പിടിച്ചു വലിച്ചുകൊണ്ടു പറഞ്ഞു:—

'സാറേ! കാപ്പി! കാപ്പി! കാപ്പി! കാ....പ്പി'....

ഞാനും എഴുന്നേററു. ഞങ്ങൾ അകത്തേക്കു കടന്നു.

എൻെറ മടിയിലിരുന്നാണു് ഓമന കാപ്പി കുടിച്ചതു്. ആ പൂവുടലിൻെറ സ്പർശനമേററു് എൻെറ ശരീരവും ആത്മാവും ഒന്നു കോരിത്തരിച്ചു!

"നീ എവിടെയാണോമനേ ഈ കേറിയിരിക്കുന്നതു്?"

അവളുടെ അമ്മ മന്ദഹാസമനോഹരമുഖിയായി ചോദിച്ചു.

"എൻെറ സാറിൻെറ മടിയില്"

ഓമനയുടെ ആ മറുപടിയിൽ അഭിമാനത്തിൻെറ പൊൻമണിനാദം മുഴങ്ങിനിന്നിരുന്നു. പ്രശാന്തസുന്ദരമായ ഗുരുകുലവിദ്യാഭ്യാസത്തിൽ ഓളംതുളുമ്പിയുല്ലസിച്ചിരുന്ന പാവനമായ ഗുരുശിഷ്യബന്ധം കാലാന്തരങ്ങളുടെ അപ്പുറത്തു നിന്നുകൊണ്ടു് ആ രംഗത്തേക്കു് എത്തിനോക്കി പുഞ്ചിരിതൂകി!

കാപ്പികുടി കഴിഞ്ഞു ഞാനും ഗൃഹനാഥനും തിണ്ണയിൽ ചെന്നിരുന്നു സംസാരിക്കുകയാണു്. ഓമന അടുക്കൽ വന്നു കുറേ നേരം എൻെറ വക്ഷസ്സിലേക്കു ചാരിനിന്നു. പിന്നെ, എൻെറ മടിയിലേക്കു കൈമുട്ടുകൾ ബലമായി ഊന്നി കൈപ്പത്തിയിൽ മുഖം താങ്ങി ഓരോ കാലും മാറിമാറി ചലിപ്പിച്ചു വിനോദിച്ചു.

"എടീ പെണ്ണേ! നീ സാറിൻെറ മടിലാണോ കളിക്കുന്നെ?"

അവളുടെ പിതാവു ചോദിച്ചു.

"അതെ"—ഓമന പറഞ്ഞു—"സാറിനെ ഞാൻ വിടൂല്ല."

ആ നിഷ്കളങ്ക കൊഞ്ചിക്കൊഞ്ചി പറഞ്ഞു.

ഞങ്ങൾ സംസാരം തുടർന്നു. അങ്ങനെ അര മണിക്കൂറോളം കഴിഞ്ഞു. എനിക്കു തിരിച്ചുപോരാൻ തിടുക്കമായി. ഓമനയോടു ഞാൻ പറഞ്ഞു:—

"എഴുന്നേൽക്കു്. സാറു പോകട്ടെ"–എന്നു്.

"ങ്ഉഹുഹ്! സാറു പോകണ്ടാ. ഞാൻ വിടൂല്ല"

ഓമന ശാഠ്യം പിടിച്ചു.

"രാവിലെ പോയാൽ മതി, സാറേ!"

ഗൃഹനാഥനും നിർബന്ധിച്ചു.

"പോകണം, കൂട്ടുകാരന്വേഷിക്കും"

ഞാൻ പറഞ്ഞു.

എന്നെപ്പോലെ വിദേശികളായ ഏതാനും അദ്ധ്യാപകന്മാർ ആ സ്കൂളിലുണ്ടെന്നും ഞങ്ങളെല്ലാവരും ചേർന്നു് ഒരു വാടകക്കെട്ടിടത്തിലാണു താമസിക്കുന്നതെന്നും ഓമനയുടെ പിതാവിനറിയാം.

ഓമനയെ സാവധാനം ഉയർത്തിക്കൊണ്ടു ഞാൻ എഴുന്നേൽക്കാൻ ഭാവിച്ചു. പക്ഷേ, അവൾ പൊട്ടിക്കരഞ്ഞു. കണ്ണുനീർത്തുള്ളികൾ എൻെറ കൈത്തണ്ടിലേക്കു തെരുതെരെ വീണു. എൻെറ ഹൃദയം എന്തുകൊണ്ടോ വേദനിച്ചു.

"ഓ...മ...നേ!"

ആ പൈതലിനെ ഞാൻ വാരിയെടുത്തു! എൻെറ അധരങ്ങൾ ആ പൂങ്കവിളിൽ അമർന്നു. ഏതോ ഒരു ആത്മീയബന്ധം എൻെറ സിരകളിൽക്കൂടി പാഞ്ഞു! എൻെറ കൺപീലികൾ നനഞ്ഞതു് എനിക്കു് അനുഭവപ്പെട്ടു!

X X X X

ഓമനയുടെ ഫോട്ടോ കണ്ടപ്പോൾ ആ പൂർവ്വസ്മരണകളാണു് എൻെറ മനസ്സിൽ ഉദിച്ചതു്. ആ ശിഷ്യയെ സംബന്ധിച്ച വിവരങ്ങൾ അറിയുവാനുള്ള കൗതുകത്തോടെ ഞാൻ ഫോട്ടോ മടിയിൽ വച്ചിട്ടു് എഴുത്തു് എടുത്തു് വായിച്ചു:—

പ്രിയപ്പെട്ട സാർ,

ഒരു നിമിഷം പോലും എൻെറ ബുദ്ധിയെ ശരിക്കു നിറുത്താൻ എനിക്കു കഴിവില്ല. എന്താണു കുറിക്കേണ്ടതു്?.....ഓമനയുടെ ആഗ്രഹം! അതു ഞാൻ നിർവ്വഹിച്ചില്ലെങ്കിൽ അവൾ ക്ഷമിക്കുകയില്ല—അവളുടെ ഫോട്ടോ ഇതോടൊന്നിച്ചു് അയക്കുന്നു.

എന്നോടു കരുണയില്ല, ദൈവത്തിനു! അല്ലെങ്കിൽ എന്തിനു ദൈവത്തെ ദുഷിക്കുന്നു? ദൈവം തന്നതിനെ ദൈവം തിരിച്ചെടുത്തു!

[ഞാൻ ഞെട്ടി! കുറേനേരം ചിന്താവിഷ്ടനായി ഇരുന്നശേഷം തുടർന്നുവായിച്ചു:-]

സ്കൂൾ അടച്ചു രണ്ടാഴ്ചയോളം കഴിഞ്ഞപ്പോഴാണു് ഓമനയ്ക്കു പനി പിടിപെട്ടതു്. മൂന്നാമത്തെ ആഴ്ചയിൽ....ഹാ!.......

ആ മിന്നൽക്കൊടി പറന്നകന്നു! ആ പൊൻകിനാവു തേഞ്ഞുമാഞ്ഞു! ആ മണിവിളക്കു് അണഞ്ഞു! ഞങ്ങൾ ഇരുട്ടിൽ അലഞ്ഞുതിരിയുന്നു!.....

ഇത്രയും വായിച്ചപ്പോഴേക്കും കടലാസ് എൻെറ കൈയിൽ നിന്നും താഴെ വീണു. ഓമനയുടെ ഫോട്ടോ മായാത്ത ആ പുഞ്ചിരിയോടുകൂടി എൻെറ മടിയിൽ അങ്ങനെ കിടക്കുന്നു. അവൾ സ്വർഗ്ഗത്തിൽ അനുഭവിക്കുന്ന അനന്തഭാഗ്യത്തിൻെറ ഒരു നേരിയ നിഴൽ ആ പുഞ്ചിരിയിൽ എതിരിഞ്ഞുനില്ക്കുകയാണ്!

(പകർപ്പവകാശം)



ബി. കല്യാണിഅമ്മ

# 1910 സെപ്തംബർ 26

## ശ്രീ വഞ്ചിരാജ്യത്തിനു വിസ്മരിക്കാൻ സാദ്ധ്യമല്ലാത്ത ആ കരാളദിനം.

[ശ്രീമതി ബി. കല്യാണി അമ്മയുടെ "വ്യാഴവട്ടസ്മരണകൾ" മലയാളസാഹിത്യത്തിൽ ചരിത്രം സൃഷ്ടിച്ച ഒരുത്തമഗ്രന്ഥമാണല്ലോ. ധീരനായ സ്വദേശാഭിമാനി കെ. രാമകൃഷ്ണപിള്ളയെപ്പററി—തന്റെ ഭർത്താവിനെപ്പററി—ആ മഹതി എഴുതിയ സ്മരണയാണു് ഇതിലെ ഉള്ളടക്കം. തിരുവിതാംകൂറിൽനിന്നു ആ കർമ്മധീരനെ നാടുകടത്തിയതു് 1910 സെപ്റ്റംബർ 26-ാം തീയതി ആയിരുന്നു. ആ ദിവസത്തെപ്പററി ശ്രീമതി കല്യാണിഅമ്മയുടെ സ്മരണകൾ വായിക്കുക—പ]

"സ്മരണീയമായ ആ ദിവസം ഉച്ചതിരിഞ്ഞു. ഭർത്താവിന്റെ പത്രമാപ്പീസിൽ എന്തോ ചില സംഭവങ്ങൾ നടക്കുന്നുണ്ടെന്നും എന്റെ സാന്നിദ്ധ്യം വീട്ടിൽ ആവശ്യമായേക്കാമെന്നും അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ എന്നെ അറിയിച്ചു. ഉടൻ തന്നെ ഞാൻ പാഠശാലയിൽ നിന്നു കല്പന വാങ്ങി വീട്ടിലേക്കു പുറപ്പെട്ടു. വഴിമദ്ധ്യേ പല ദിക്കുകളിലും ജനങ്ങൾ കൂട്ടംകൂടി നിന്നു വണ്ടിയിൽ പോയിരുന്ന എന്നെ അനുകമ്പാപൂർവ്വം നോക്കിയിരുന്നു. ഞാൻ വീട്ടിൽ എത്തി പടി കടന്നപ്പോൾ വീടു മുഴുവൻ ആൾ നിറഞ്ഞിരിക്കുന്നതും അവരുടെ യിടയിൽ ഏതാനും പോലീസുകാർ നില്ക്കുന്നതും കണ്ടു, ഭർത്താവു ഒരുവേള ഇക്കൂട്ടത്തിൽ ഉണ്ടായേക്കുമെന്നു് ഞാൻ സംശയിച്ചു. ആരെയും നോക്കാതെയും ഒന്നും ചോദിക്കാതെയും വേഗത്തിൽ എന്റെ മുറിക്കുള്ളിൽ അഭയം പ്രാപിക്കാമെന്നു വിചാരിച്ചു കോലായിൽ കയറി കയ്യിലുണ്ടായിരുന്ന താക്കോൽ



കെ. രാമകൃഷ്ണപിള്ള

കൊണ്ടു മുറിയുടെ വാതൽ തുറക്കുവാൻ തുടങ്ങി. "വാതൽ മുദ്രവെച്ചിരിക്കയാണു് അതിപ്പോൾ തുറക്കുവാൻ പാടില്ല" എന്നു പിറകിൽനിന്നു് ഒരു പോലീസുദ്യോഗസ്ഥൻ മെല്ലെ പറഞ്ഞപ്പോഴാണു് കാര്യഗൗരവം മനസ്സിലാക്കിയതു്. ഉടൻ ആ സ്ഥലത്തുനിന്നു് പിന്തിരിഞ്ഞു മറെറാരു ഭാഗത്തേക്കു പോയപ്പോൾ അവിടെയുമുള്ള എല്ലാ മുറികളും പൂട്ടി മുദ്രവെച്ചിരിക്കുന്നതായിക്കണ്ടു. ഈ ആൾക്കൂട്ടത്തിൽനിന്നു മറഞ്ഞിരിക്കുവാൻ ഗത്യന്തരമില്ലാതെ, അവിടെത്തന്നെനിന്നു നട്ടം തിരിയുമ്പോൾ "അമ്മേ, കാപ്പി കുടിച്ചില്ല, വിശക്കുന്നു" എന്നു് ഒരു കുട്ടിയും, "എനിക്കു പേടിയാകുന്നു അമ്മേ! എന്നെ എടുത്തോളൂ" എന്നു് മറെറാരു കുട്ടിയും പറഞ്ഞുകൊണ്ടു എന്റെ വസ്ത്രത്തിൽ തൂങ്ങി. കുട്ടികൾക്കു ആഹാരം കൊടുക്കുവാൻ വെപ്പുകാരനോടു പറഞ്ഞപ്പോൾ കലവറ മുറിപോലും പൂട്ടി മുദ്രവെച്ചിരിക്കയാണെന്നും കറി അരിയല്ലാതെ വേറൊന്നും വെളിയിൽ ഇല്ലെന്നും അവൻ പറഞ്ഞു. കുട്ടികളോടു ഓരോ സമാധാനം പറഞ്ഞുകൊണ്ടു അൽപ്പനേരം അങ്ങനെ കഴിച്ചുകൂട്ടി. ഇതിനിടയിൽ പല ബന്ധുക്കളും വന്നു് എന്നോടു് എന്റെ വീട്ടിലേക്കോ ഭർത്തൃസഹോദരിയുടെ വീട്ടിലേക്കോ പോകാൻ ഉപദേശിച്ചു. ഭർത്താവിന്റെ അനുവാദംകൂടാതെ എനിക്കു അവിടം വിട്ടുവാൻ പാടില്ലെന്നു പറഞ്ഞു ഞാൻ അവിടെത്തന്നെ ഇരുന്നു. ഈ നടവടികൾ എല്ലാം എന്തോ തെററിദ്ധാരണയുടെ ഫലമായിരിക്കുമെന്നാണു് ഞാൻ പൂർണ്ണമായി വിശ്വസിച്ചിരുന്നതു്. ഇതിൽനിന്നും വലിയ ആപത്തുകളൊന്നും വരുവാനിടയില്ലെന്നും ഞാൻ വിശ്വസിച്ചു. അതിനാൽ ജനമദ്ധ്യത്തിൽ, ബന്ധുക്കളുടെ സപ്രത്യാശങ്ങളായ നോട്ടങ്ങളെയും ശത്രുക്കളുടെ അപഹാസഗർഭങ്ങളായ വാക്കുകളെയും കണ്ടും കേട്ടും കൊണ്ടിരിക്കുവാൻ എനിക്കശേഷം ധൈര്യക്കുറവുണ്ടായില്ല. ഏകദേശം രണ്ടുമണിക്കൂർ സമയം ഇങ്ങനെ കഴിഞ്ഞപ്പോൾ ഭർത്താവിന്റെ നിയോഗമെന്തെന്നന്വേഷിപ്പാനായി അയച്ചിരുന്ന ഭൃത്യൻ മടങ്ങിയെത്തി. അദ്ദേഹത്തിന്റെ വരുതിപ്രകാരം ഞാൻ ഭർത്തൃസഹോദരിയുടെ ഗൃഹത്തിലേക്കു പോരുകയും ചെയ്തു.

അദ്ദേഹം നാടുകടത്തപ്പെട്ടു. തിരുവിതാംകൂർ വിട്ടു ബ്രിട്ടീഷ് രാജ്യമായ തിരുനൽവേലിയിൽ എത്തിയ ഉടൻതന്നെ അനുഗമിച്ചിരുന്ന ഭൃത്യന്മാരിൽ ഒരാളെ എന്റെ അടുക്കലേക്കു മടക്കി അയയ്ക്കുകയും ഞാൻ ഉടൻതന്നെ തിരുനൽവേലിക്കു പുറപ്പെട്ടുചെന്നു ഭർത്താവിനെക്കണ്ടു സമാധാനപ്പെടുത്തുകയും ചെയ്തു.

അപ്രതീക്ഷിതമായി സംഭവിച്ച ഈ ആപത്തുകളും ദ്രവ്യനാശവും രാജ്യഭ്രംശവും അദ്ദേഹത്തെ വ്യാകുലനാക്കിയേക്കുമെന്നു് ഞാൻ ശങ്കിച്ചിരുന്നു. എന്നാൽ എന്റെ ശങ്ക തീരെ അസ്ഥാനത്തിലായിപ്പോയി. ഞാനും കുട്ടികളും തിരുനൽവേലിയിൽ എത്തിയസമയം ഞങ്ങളെ എതിരേററു് തന്റെ വാസസ്ഥലമായ സത്രത്തിലേയ്ക്കു കൂട്ടികൊണ്ടുപോകാനായി അദ്ദേഹം തീവണ്ടിസ്റ്റേഷനിൽ കാത്തുനിന്നിരുന്നു. ഉടുത്തവസ്ത്രത്തോടുകൂടെ മാത്രം നാടുവിട്ടുപോകേണ്ടിവന്നതിനാൽ ഞങ്ങൾ ചെന്നുചേർന്നതുവരെ കുളിച്ചു വസ്ത്രം മാറുന്നതിനു് മററു വസ്ത്രമോ കുപ്പായമോ ഇല്ലായിരുന്നു. പുതിയതുവാങ്ങി ഉപയോഗിക്കുന്നതിനു് കയ്യിൽ കാശുമില്ലായിരുന്നു. അതിനാൽ യാത്രകൊണ്ടു ക്ഷീണിച്ചു് മലിനവസ്ത്രധാരിയായിട്ടാണു് അദ്ദേഹം അവിടെ കാണപ്പെട്ടതു്. മുഖത്തു് വളർന്നുനിന്നിരുന്ന ശ്മശ്രുശകലങ്ങൾ മുഖശോഭയെ ഏതാണ്ടു മറച്ചിരുന്നു. എന്നാൽ ആ കണ്ണുകൾ! ഹാ! ആ തേജോഗോളങ്ങളുടെ പ്രഭയെ കുറയ്ക്കുന്നതിനു് യമദൂതന്മാർക്കല്ലാതെ മററാർക്കു കഴിയും? ധൈര്യവും, സ്ഥൈര്യവും സ്നേഹവും കരുണയും ഒന്നുപോലെ പ്രതിബിംബിച്ചിരുന്ന ആ പുണ്യനേത്രങ്ങളാൽ ചെയ്ത ഒരൊററക്കടാക്ഷത്താൽ എന്റെ സകല ഭയങ്ങളും ആശങ്കകളും സൂര്യസാന്നിദ്ധ്യത്തിൽ ഇരുളെന്നപോലെ ഓടിയൊളിച്ചു.



# അരുണബാലമണ്ഡലം പദപ്രശ്നം

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ക | രു | ണ | ■ | 2 | ■ | 3 | ലം |
| 4 | യി | ൽ | ■ | ല | 5 | | യം |
| 6 | രു | ണ | ൻ | ■ | 7 ക്ക | | ഗി |
| ■ | 8 ന | 9 | ■ | 10 ക | | | ■ |
| 11 | | രു | 12 | തി | ■ | 13 | 14 |
| മ | ന | മ | ■ | ■ | 15 | ദ | ഹം |
| ല | ■ | ■ | 16 | ■ | ത | നം | രം |
| ■ | 18 | രാ | ശ | ■ | ണം | ■ | ■ |

അരുണയുടെ ബാലസ്നേഹിതരിൽ പലരുടെയും നിർബന്ധപ്രകാരം ഓണം പ്രമാണിച്ച് ഒരു പദപ്രശ്നം ഇതാ പ്രസിദ്ധപ്പെടുത്തുന്നു.

വ്യവസ്ഥകൾ:-

1. സ്കൂൾഫൈനൽ ക്ളാസ്സിലോ, അതിനു താഴെയുള്ള ക്ളാസ്സുകളിലോ പഠിക്കുന്ന ഏതൊരു കുട്ടിക്കും പദപ്രശ്നത്തിൽ ചേരാവുന്നതാണ്.

2. ഇതോടൊന്നിച്ച് മാസികയിൽ അച്ചടിച്ചിരിക്കുന്ന ഫോറം ഭംഗിയായി പൂരിപ്പിച്ചു മാനേജർ, അരുണ കോട്ടയം എന്ന വിലാസത്തിൽ അയയ്ക്കണം. ഫോറത്തിന്റെ കൂടുതൽകോപ്പി ആവശ്യമുള്ളവർ ഒരു കോപ്പിക്ക് അരയണ എന്ന കണക്കിൽ ഏജൻറുമാരോടോ, അരുണ ആഫീസിൽനിന്നോ വാങ്ങാവുന്നതാണ്. ആഫീസിൽനിന്നു വാങ്ങണമെന്നുള്ളവർ അതിന്റെ വില സ്റ്റാമ്പായി അയച്ചുതന്നാൽ മതിയാകുന്നതാണ്.

3. പദപ്രശ്നത്തിന്റെ ഉത്തരം സെപ്റ്റംബർ 15-നു-കകം ആപ്പീസിൽ കിട്ടത്തക്കവണ്ണം അയയ്ക്കേണ്ടതും ഒക്ടോബർമാസം ആദ്യം ഫലം പ്രസിദ്ധപ്പെടുത്തുന്നതുമാണ്.

4. ഒരു ഫോറം പൂരിപ്പിച്ചയയ്ക്കുന്നതിനു" പ്രവേശനഫീസ് രണ്ടണ മാത്രമേയുള്ളൂ.

5. പദപ്രശ്നത്തിന്റെ ഉത്തരം സംബന്ധിച്ച് ഒരു കത്തിടപാടും നടത്തപ്പെടുന്നതല്ല.

6. ഒന്നാംസ്ഥാനം നേടുന്നവർക്ക് 15രൂപാസമ്മാനം നൽകുന്നതാണ്.

7. ഈ പദപ്രശ്നം സംബന്ധിച്ചുള്ള എല്ലാ കാര്യങ്ങളിലും അരുണയുടെ മാനേജിംഗ് എഡിറ്ററുടെ തീരുമാനം അവസാനതീരുമാനമായിരിക്കുന്നതാണ്.

മാസിക പൂരിപ്പിക്കേണ്ടതിനുള്ള സൂചനകൾ

(വലത്തോട്ട്)

1. മഹാകവികുമാരനാശാന്റെ ഒരുഖണ്ഡകാവ്യം

3. ചിലകുബുദ്ധികൾ ഇതുകൊണ്ട് കാര്യംനേടാമെന്നു നിനയ്ക്കുന്നു

4. ഇതിന്റെ ഭംഗികണ്ടു് ചിലപ്പോൾ നാം നോക്കിനിൽക്കാറുണ്ട്.

5. യഥാർത്ഥമഹാത്മാക്കൾക്കുള്ള ഒരു സ്വഭാവഗുണം

6. ഹിന്ദുപുരാണത്തിലുള്ള ഒരു ദേവൻ

7. സുന്ദരി എന്ന അർത്ഥത്തിൽ പ്രയോഗിക്കുന്ന ഒരു വാക്ക്

10. വണ്ടിവലിക്കാനും സവാരിക്കും മററും ഉപയോഗിക്കുന്ന ഒരു മൃഗം

12. ഇതിനുവേണ്ടിമനുഷ്യർ ഒട്ടധികം കഷ്ടപ്പാടു സഹിച്ചിട്ടുണ്ട്.

18. ഇതു മനുഷ്യരെ പലവിധത്തിൽ അധഃപതിപ്പിക്കുന്നു.

(കീഴോട്ട്)

2. മത്സ്യം പിടിക്കാൻ ഇതും ഉപയോഗിക്കാം

5. ചില കുട്ടികളുടെ —നമ്മെ അത്യധികം രസിപ്പിക്കുന്നു.

8. "——വിദ്യ"യിൽസ്ത്രീകൾക്ക് സ്വതവേയുള്ള വാസനതന്നെ പ്രത്യേകംതന്നെ.

9. പൊതുലക്ഷ്യം വിജയിപ്പിക്കുവാൻ മനുഷ്യർക്ക് അത്യാവശ്യമുള്ള ഒരു ഗുണം.

11. സാധാരണഹൈന്ദവർ തങ്ങളുടെ പെൺകുട്ടികൾക്ക് നൽകുന്ന ഒരു പേര്

13. ഒരാളുടെ——കണ്ടാൽ ആയാൾ ഏതു പ്രകാരമുള്ള ആളാണെന്ന് ഏറെക്കുറെ അനുമാനിക്കാം.

14. ആരോഗ്യാവസ്ഥയ്ക്ക് ഇതു അത്യാവശ്യമാണ്.

15. മിക്കവരും ഇതിനെ ഭയപ്പെടുന്നു.

16. രാത്രി.

—○○—

Regd: No. M. 5595:

ARUNA

Monthly Home Journal in Malayalam.



Published by Verghese Kalathil M. A., Kottayam, and Printed at The M. M. Press, Kottayam.